

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
ജൂലൈ–ആഗസ്റ്റ് 2021 വാല്യം 82 ലക്കം 7

# ഉള്ളടക്കം



## എഡിറ്റോറിയൽ

# മലങ്കരയുടെ പുണ്യഗേഹം

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം മലങ്കരയുടെ പുണ്യഗേഹമാണ്. അവിടെ വസിക്കുന്നത് നമ്മുടെ പുണ്യതാതനാണ്. ആ കബറിടം നമുക്ക് നൽകുന്ന ഊർജ്ജം ചെറുതല്ല. വർഷം തോറും കാഷായ വസ്ത്രം ധരിച്ച് ആയിരകണക്കിന് തീർത്ഥാടകർ കബറിടത്തിൽ എത്തിച്ചേരുന്നു. തങ്ങളുടെ ഭാരങ്ങൾ വള്ളിക്കുരിശിനോടൊപ്പം കബറിടത്തിലിറക്കി വച്ച് അടുത്ത ഒരു വർഷത്തേക്കുള്ള ഊർജ്ജം സ്വീകരിച്ച് സായൂജ്യമടഞ്ഞാണ് അവർ മടങ്ങുന്നത്. സഭയെ സ്നേഹിക്കുവാൻ, സമ്പന്നമായ ആരാധനാക്രമത്തെ മുറുകെപിടിക്കുവാൻ, അഭിവന്ദ്യ പിതാക്കന്മാരുടെ ശക്തമായ നേതൃത്വത്തിൻ കീഴിൽ അണിനിരക്കുവാൻ, വൈദികരോടും സന്യസ്തരോടും ചേർന്ന് നിന്ന് കുടുംബങ്ങളെ ബലപ്പെടുത്തുവാൻ, അങ്ങനെ സഭയെ കെട്ടിപ്പടുക്കുവാനും സുവിശേഷത്തിന്റെ ആനന്ദം അനേകർക്കു പകർന്നു നൽകുവാനും ഈ പുണ്യ കബറിടം നമുക്ക് ശക്തി പകരുന്നു.

മാർ ഈവാനിയോസ് പിതാവ് തന്റെ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഒരു വലിയ തലമുറയ്ക്കും പിൻഗാമികൾക്കും അഭിമാനകരമായ ഒരു സഭാ ജീവിതമാണ് സമ്മാനിച്ചത്. സമാധാനത്തിന്റെ ദിനങ്ങൾ, കോടതി വ്യവഹാരങ്ങൾ ഇല്ലാത്ത സഭാജീവിതം, സാർവ്വത്രിക സഭാ കൂട്ടായ്മയുടെ അഭിമാനം ഇവയെല്ലാം നമ്മുടെ തലമുറ സ്വന്തമാക്കിയതിന്റെ പിന്നിൽ പിതാവിന്റെ ത്യാഗനിർഭരമായ അദ്ധ്വാനം ഉണ്ട്. അപമാനത്തിന്റെ, ഒറ്റപ്പെടലിന്റെ, മുറിവുകൾ ആ ഹൃദയത്തെ വല്ലാതെ വേദനിപ്പിച്ചിട്ടുണ്ട്. പക്ഷേ തന്റെ മുന്നിലുള്ള ലക്ഷ്യം നിസ്സാരമായിരുന്നില്ല. അതുകൊണ്ട് വേദനകളെല്ലാം ലക്ഷ്യത്തിലേക്കുള്ള ആ യാത്രയിൽ അദ്ദേഹം കാര്യമായെടുത്തില്ല.

മലങ്കര പുനരൈക്യപ്രസ്ഥാനം സാർവ്വത്രിക സഭാ ചരിത്രത്തിൽ നടന്ന നിർണ്ണായകമായ ഒരു സംഭവമാണ്. അപ്പസ്തോലികമായ മലങ്കരയിലെ സഭ കാലത്തിന്റെ ചില പ്രത്യേക സാഹചര്യങ്ങളിൽ വിഭജനത്തിന്റെ ഇരയായി മാറി. എന്നാൽ വിഭജനത്തിന്റെ മുറിവ് വലുതാകുന്നതിനു മുൻപ് അത് പരിഹരിക്കുവാനുള്ള പരിശ്രമങ്ങൾ നാല് നൂറ്റാണ്ടുകളായി നടന്നു വരികയായിരുന്നു. മുറിവുണങ്ങിയില്ല എന്നുമാത്രമല്ല വിഭജനത്തിന്റെ ആഴം കൂടിക്കൊണ്ടുമിരുന്നു. പുരാതനമായ മലങ്കരയിലെ സഭ നിരന്തരം വിഭജനത്തിലേക്കും കോടതി വ്യവഹാരങ്ങളിലേക്കും നീങ്ങിക്കൊണ്ടിരുന്നു. ഐക്യത്തിന്റെ എല്ലാ പരിശ്രമങ്ങളും എപ്പോഴും ഫലം കാണാതെയുമിയിരുന്നു. എന്നാൽ 1930-ൽ ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നടത്തിയ പരിശ്രമങ്ങൾ ഫലപ്രാപ്തിയിലേക്ക് നീങ്ങി. കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ ഇത് വലിയൊരു സംഭവമായി രേഖപ്പെടുത്തി. അന്ത്യോക്യൻ ആരാധനാക്രമം പിൻതുടരുന്ന ഒരു വ്യക്തിഗത സഭയായി ഈ പ്രസ്ഥാനം വളർന്നു. ഇന്ന് സുന്നഹദോസ് സംവിധാനത്തിലൂടെ സ്വയം ഭരണാവകാശമുള്ളതും പാത്രിയാർക്കൽ സഭകൾക്ക് തുല്യവുമായ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി മലങ്കര കത്തോലിക്കാ സഭ ഉയർത്തപ്പെട്ടു. സഭയുടെ തലവനെ മലങ്കരയുടെ പാരമ്പര്യമനുസരിച്ച് കാതോലിക്കാ ബാവ എന്നു വിളിക്കുന്നു. ഇന്ന് ഇന്ത്യ മുഴുവൻ സുവിശേഷ പ്രേക്ഷിത ശുശ്രൂഷയ്ക്കുള്ള അനുവാദമുള്ള സഭയായി വളർന്നിരിക്കുന്നു. സഭാതലവനായ മേജർ ആർച്ചുബിഷപ്പ് മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ തിരുമേനി മാർപ്പാപ്പയെ തിരഞ്ഞെടുക്കാനുള്ള കർദ്ദിനാൾ സംഘത്തിൽ അംഗമായിരിക്കുന്നു. ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനി തന്റെ അനിതര സാധാരണമായ ദീർഘവീക്ഷണത്തിൽ ഇവയെല്ലാം മുന്നിൽ കണ്ടിരുന്നു. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി തന്റെ കാലശേഷവും ദൈവസന്നിധിയിൽ മദ്ധ്യസ്ഥത വഹിക്കുമെന്നുള്ള പിതാവിന്റെ വാഗ്ദാനം അക്ഷരംപ്രതി നിറവേറിക്കൊണ്ടിരിക്കുന്നു.

വരുവിൻ ഈ പുണ്യ കബറിടത്തെ വണങ്ങി മലങ്കരയുടെ സൂര്യതോജസിനെ വിളിച്ചു പ്രാർത്ഥിക്കാം...



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943






# ജീവിതം എന്നും അത്ഭുതം

കൂടുതൽ അറിയുംതോറും അതിയായ അത്ഭുതം ഉളവാക്കുന്നതാണ് പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതം. പണ്ഡിതവര്യനായ വൈദികൻ, വിശുദ്ധനായ സന്യാസി, കർമ്മനിരതനായ സഭാദ്ധ്യക്ഷൻ. എല്ലാനിലകളിലും വന്ദ്യ പിതാവിന്റെ തീരുമാനങ്ങൾ, അത് നടപ്പിലാക്കിയ രീതി, അത് ഉളവാക്കിയ ദീർഘകാല സത് ഫലങ്ങൾ ഇതെല്ലാം സൂക്ഷമമായി പരിശോധിക്കുമ്പോൾ ഒരു സാധാരണ മനുഷ്യായുസ്സിൽ സാധ്യമാകുന്ന കാര്യങ്ങളെക്കാൾ എത്രയോ വലുതാണ് പിതാവിന്റെ സംഭവബഹുലമായ ജീവിതം. അറിവുകളെല്ലാം തന്റെ ബോധ്യമായി രൂപപ്പെട്ടു കഴിഞ്ഞാൽ പിന്നെ യാത്ര തുടങ്ങു കയാണ്. മലങ്കരയിലെ കാതോലിക്കാ സ്ഥാപനത്തിനുള്ള പരിശ്രമങ്ങൾ, സഭാകേസുകൾ ഒഴി വാക്കുന്നതിനു നടത്തിയ ഉദ്യമങ്ങൾ, ബഥനിയുടെ സ്ഥാപനം, സെറാമ്പൂരിലെ അദ്ധ്യാപക ജീവിതം ഇവയെല്ലാം തികഞ്ഞ ബോധ്യങ്ങളുടെയും പ്രാർത്ഥനയുടെയും പരിണിത ഫലങ്ങ ളായിരുന്നു. കണ്ടുനിന്നവർക്ക് പിതാവിന്റെ തീരുമാനങ്ങളും പ്രവർത്തനങ്ങളും സംശയവും ആകാംക്ഷയും ഉണ്ടാക്കിയിട്ടുണ്ട്. എന്നാൽ താൻ ദൈവകരങ്ങളിലെ ഒരു ഉപകരണം മാത്ര മാണെന്ന തിരിച്ചറിവിൽ പിതാവ് ആരുടെയും ആക്ഷേപങ്ങൾ ഗൗനിക്കാതെ തന്റെ ദൈവ ഹിതാന്വേഷണം തുടർന്നു. ശൂന്യതയിൽ അത്ഭുതങ്ങൾ സൃഷ്ടിച്ച ആ അസാധാരണ ജീവിതം എന്നും അത്ഭുതത്തോടെ മാത്രമേ നമുക്ക് നോക്കിക്കാണാൻ കഴിയൂ. വന്ദ്യപിതാവിന്റെ ഓർമ്മ പ്പെരുന്നാൾ ഈ പുണ്യജീവിതത്തെ നമുക്ക് അടുത്തറിയാനും അതിന്റെ ആഴങ്ങളിലേക്ക് ആഴ്ന്നിറങ്ങാനുമുള്ള അവസരമാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ 2021 ജൂലൈ 12-ന് ദൈവസന്നിധിയിലേക്ക് വാങ്ങി പ്പോയി. അദ്ദേഹത്തിന്റെ സ്മരണയ്ക്കു മുന്നിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയു ടെയും വ്യക്തിപരമായി എന്റെയും ആദരാഞ്ജലികൾ അർപ്പിക്കുന്നു. ദരിദ്രരുടെ പക്ഷത്തു നിൽക്കുവാൻ തിരുമേനി തന്റെ ശുശ്രൂഷാകാലത്ത് വലിയ താൽപര്യം പ്രകടിപ്പിച്ചിട്ടുണ്ട്.

പരുമലയിലെ ക്യാൻസർ സെന്റർ അടക്കം ആതുര ശുശ്രൂഷയ്ക്കും മറ്റ് ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകുന്നതിന് അഭിവന്ദ്യ തിരുമേനിക്ക് സാധിച്ചിട്ടുണ്ട്. വന്ദ്യപിതാവ് രോഗബാധിതനായി ആശുപത്രിയിൽ ആയിരുന്നപ്പോൾ പരുമലയിൽ അദ്ദേഹത്തെ സന്ദർശിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും സാധിച്ചു. കബറടക്ക ശുശ്രൂഷയിൽ നമ്മുടെ അഭിവന്ദ്യരായ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ്, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, ഏബ്രഹാം മാർ യൂലിയോസ്, സാമുവൽ മാർ ഐറേനിയോസ്, തോമസ് മാർ യൗസേബിയോസ് എന്നീ പിതാക്കന്മാരും ഞാനും ദേവലോകം കാതോലിക്കേറ്റ് അരമനയിൽ എത്തി അനുശോചന സന്ദേശം നൽകുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. മലങ്കര ഓർത്തഡോക്സ് സഭയോട് മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്കുള്ള അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു.

രാജ്യത്താകമാനവും ക്രൈസ്തവ സമൂഹത്തിന് പ്രത്യേകിച്ചും വലിയ ദു:ഖം ഉളവാക്കിയ സംഭവമായിരുന്നു ജസ്യൂട്ട് വൈദികനായ ഫാ. സ്റ്റാൻ സ്വാമിയുടെ മരണം. പോലീസ് കസ്റ്റഡിയിൽ ആയിരിക്കുമ്പോഴാണ് അദ്ദേഹത്തിന് ഈ ദാരുണമായ അന്ത്യം സംഭവിച്ചത്. കഴിഞ്ഞ അനേകവർഷമായി റാഞ്ചിയിലും സമീപഗ്രാമങ്ങളിലും ആദിവാസികളുടെയിടയിൽ സുവിശേഷത്തിന്റെ ആനന്ദം പങ്കുവയ്ക്കുകയായിരുന്നു വന്ദ്യവയോധികനായ ഈ പുരോഹിതൻ. അവഗണിക്കപ്പെട്ടവരുടെയും നിരാലംബരുടെയുമിടയിൽ ദീർഘകാലമായി പ്രവർത്തിക്കുന്ന അദ്ദേഹം രാജ്യത്തെ അറിയപ്പെടുന്ന മനുഷ്യാവകാശ പ്രവർത്തകൻ കൂടിയാണ്. മാവോയിസ്റ്റ് -ഭീകര ബന്ധം ആരോപിക്കപ്പെട്ടാണ് അദ്ദേഹം ജയിലിൽ അടക്കപ്പെട്ടത്. കോടതി അദ്ദേഹത്തിന്റെ ജാമ്യ ഹർജ്ജി നിരസിച്ചു. രണ്ടാമത് പരിഗണിക്കുമ്പോഴാണ് മരണം സംഭവിച്ചത്. രാജ്യത്തിനകത്തും പുറത്തും ധാരാളം മനുഷ്യാവകാശ പ്രവർത്തകർ അദ്ദേഹത്തെ മോചിപ്പിക്കണമെന്നാവശ്യപ്പെട്ടു. എന്നാൽ എല്ലാ ആവശ്യങ്ങളും നിരസിക്കപ്പെടുകയാണ് ചെയ്തത്. ഫാ. സ്റ്റാൻ സ്വാമിയുടെ മരണം ഏറെ ദു:ഖകരമായിപ്പോയി. നിയമസംവിധാനത്തിലും നീതിന്യായവ്യവസ്ഥയിലും വിശ്വാസമുള്ള ഏതൊരാൾക്കും ഫാ. സ്റ്റാൻ സ്വാമിയുടെ മരണം ഉൾക്കൊള്ളാവുന്നതിനും അപ്പുറത്താണ്.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**

**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**

# മാർ ഈവാനിയോസ് പിതാവും സത്യവിശ്വാസത്തിന്റെ കൊടുമുടി കയറ്റവും





റവ. ഫാ. ഗീവർഗീസ് കുറ്റിയിൽ ഒ.ഐ.സി.

മലങ്കര സഭയെ സംബന്ധിച്ചിടത്തോളം ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ 68-ാം ഓർമ്മ പെരുന്നാൾ ആത്മീയമായ ഒരുക്കത്തിന്റെയും ദൈവാനുഗ്രഹത്തിന്റെയും അവസരമാണ്. മലങ്കര സഭ മുഴുവൻ വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിന്റെ ദീപ്തമായ സ്മരണകൾക്കു മുമ്പിൽ പ്രാർത്ഥനാ നിരതമാകുന്ന ദിനങ്ങൾ. സാധാരണയായി വലിയ ആവേശത്തോടെ നമ്മൾ നടത്തിവരുന്ന പദയാത്രയും അനുബന്ധ ഭക്താഭ്യാസങ്ങളുമൊക്കെ നടത്തുവാൻ കോവിഡിന്റെ പശ്ചാത്തലത്തിൽ നമുക്ക് സാധിക്കുന്നില്ലാ എങ്കിലും വന്ദ്യപിതാവിന്റെ നല്ല ഓർമ്മകൾ നമ്മുടെ ജീവിതത്തോടു ചേർത്തുവച്ച് അനുഗ്രഹങ്ങൾ പ്രാപിക്കുവാൻ സഭ നമ്മെ ആഹ്വാനം ചെയ്യുന്നു. മാർ ഈവാനിയോസ് പിതാവിന്റെ അപദാനങ്ങളുടെ മുമ്പിൽ എന്തൊക്കെ വിശേഷണങ്ങൾ ചാർത്തിയാലും അവയൊന്നും തന്നെ ആ മഹാനുഭാവന്റെ വ്യക്തിപ്രാഭവത്തെ പൂർണ്ണമായി വരച്ചുകാട്ടുവാൻ മതിയാകയില്ലാ എന്നും നമുക്കറിയാം.

**വിശ്വാസജീവിതത്തിന്റെ മാതൃക**

ദൈവത്തിന്റെ വിളിയുടെ മുമ്പിൽ വിശ്വാസികളുടെ പിതാവായ അബ്രാഹത്തെപ്പോലെ ദൈവീകനിയോഗത്തെ ഏറ്റെടുത്ത് ദൈവത്തെ മാത്രം ഓഹരിയായി കണ്ടുകൊണ്ട് സർവ്വസംഗ പരിത്യാഗികളായി ഇറങ്ങിത്തിരിച്ചവരുടെ ചരിത്രമാണ് ബൈബിളിൽ നമുക്ക് കാണുവാൻ സാധിക്കുന്നത്. പഴയ നിയമത്തിലും പുതിയ നിയമത്തിലും തങ്ങൾക്കു ലഭിച്ച ദൈവവിളിക്ക് പ്രത്യുത്തരമായി എല്ലാം ഉപേക്ഷിച്ച് ദൈവീക പദ്ധതിയുടെ പൂർത്തീകരണത്തിനായി സമ്പൂർണ്ണ സമർപ്പണം നടത്തിയവരെ നമ്മൾ കണ്ടെത്തുന്നു. ദൈവം തന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായ ഇസ്രായേൽ ജനത്തെ മോശയുടെ നേതൃത്വത്തിൽ ഈജിപ്തിലെ അടിമത്വത്തിൽ നിന്നും മോചിപ്പിച്ച് വാഗ്ദത്ത ഭൂമിയായ കാനാൻ ദേശത്തേക്ക് നയിക്കുമ്പോൾ ദൈവീക പദ്ധതിയോട് ചേർന്നു നിൽക്കുവാനുള്ള ആഹ്വാനമാണ് ദൈവം തന്റെ ജനത്തിന് നൽകുന്നത്. പാലും തേനുമൊഴുകുന്ന വാഗ്ദത്ത ഭൂമി വളരെ വിദൂരതയിലാണ്. പാദങ്ങൾ ഏറെ എടുത്തു വയ്ക്കുവാനുണ്ട്, ദാഹവും വിശപ്പും സഹിക്കേണ്ടതായിട്ടുണ്ട്, കരയും കടലും താണ്ടേണ്ടതായിട്ടുണ്ട്, യാത്ര എന്നവസാനിക്കുമെന്നു പറയാനും വയ്യ. എല്ലാം അനശ്ചിതത്വം തന്നെ. തന്റെ ജനത്തെ എളിമപ്പെടുത്തുകയും വിശപ്പറിയുവാൻ വിടുകയും നിങ്ങൾക്കും നിങ്ങളുടെ പിതാക്കന്മാർക്കും അപരിചിതമായിരുന്ന മന്നാ കൊണ്ട് നിങ്ങളെ സംതൃപ്തരാക്കുകയും ചെയ്തത് എന്തിനുവേണ്ടിയായിരുന്നുവെന്ന് ദൈവം ഇസ്രായേൽ ജനത്തോട് ചോദിക്കുന്നുണ്ട്. എന്നാൽ ദൈവം തന്നെ പറയുന്നു: ഈ നാൽപതു സംവത്സരം നിങ്ങളുടെ വസ്ത്രങ്ങൾ പഴകി കീറിപ്പോവുകയോ കാലുകൾ വീങ്ങുകയോ ചെയ്തില്ല. പിതാവ് പുത്രന് എന്ന പോലെ നിങ്ങളുടെ ദൈവമായ കർത്താവ് നിങ്ങൾക്ക് ശിക്ഷണം നൽകുമെന്ന് ഹൃദയത്തിൽ ഗ്രഹിക്കുവിൻ (നിയമാവർത്തനം 8:3-4). ദൈവാശ്രയ ബോധമുള്ളവരായി നമ്മൾ വളരുക എന്നുള്ളതാണ് ദൈവീക പദ്ധതിയുടെ ആകെത്തുകയെന്ന് ഈ തിരുവചന ഭാഗം നമ്മെ പഠിപ്പിക്കുന്നു.

ദൈവാശ്രയബോധം ഉണ്ടാകണമെങ്കിൽ ദൈവത്തിലുള്ളഅചഞ്ചലമായ വിശ്വാസം അനിവാര്യമാണ്. മാർ ഈവാനിയോസ് പിതാവിന്റെ ബാല്യകാലം മുതൽ തന്നെ അദ്ദേഹത്തിന്റെ ജീവിതത്തിൽ ഈ ദൈവാശ്രയബോധവും ദൈവീകപദ്ധതിയോട് ചേർന്നു നിൽക്കുവാനുള്ള വലിയ ഉത്സാഹവും വളരെ പ്രകടമായിത്തന്നെ ഉണ്ടായിരുന്നു. മാർ ഈവാനിയോസ് പിതാവിന്റെ ബാല്യകാലത്തെകുറിച്ച് പറയുന്നത് ഇപ്രകാരമാണ്. ചെറുപ്പത്തിൽ തന്നെ ദൈവാശ്രയത്തിലും ദൈവാലയ പ്രാർത്ഥനയിലും വിശുദ്ധ കുർബാനയിലും പങ്കെടുക്കുന്നതിന് പിതാവ് വലിയ ശുഷ്കാന്തി പ്രദർശിപ്പിച്ചിരുന്നു. തുടർന്ന് പെരുന്നാട് മുണ്ടൻ മലയിൽ മാർ ഈവാനിയോസ് പിതാവ് സ്ഥാപിച്ച ബഥനി ആശ്രമത്തിന്റെ ചാപ്പലിൽ രാത്രിയുടെ യാമങ്ങളിൽ ദിവ്യകാരുണ്യ നാഥന്റെ മുമ്പിൽ മുട്ടുകുത്തി കരങ്ങൾ വിരിച്ചു പിടിച്ച് നെഞ്ചത്തടിച്ച് പ്രാർത്ഥനാനിരതനായിരുന്ന പിതാവിനെ കണ്ടിട്ടുള്ളതായി അനേകം പേർ സാക്ഷ്യപ്പെടുത്തുന്നു. പിതാവിന്റെ ഈ ദൈവാശ്രയവും ആഴമായ വിശ്വാസവുമാണ് പ്രതികൂല സാഹചര്യങ്ങളുടെ നടുവിലും നിർഭയനായി മുന്നോട്ടു നീങ്ങുവാൻ പിതാവിനെ സഹായിച്ചത്. മുണ്ടൻമലയിലെ ആശ്രമജീവിതത്തിനിടയിൽ ക്ഷണത്തിനുള്ള വകയില്ലാതിരുന്ന അവസരത്തിൽ എന്നാൽ നമുക്ക് പട്ടിണി കിടക്കാം. ഇത് ദൈവത്തിന്റെ കരുണയാണെന്ന് വിചാരിച്ചാൽ മതി എന്നു പറയുവാൻ തക്കവണ്ണമുള്ള ആത്മീയ പക്വത മാർ ഈവാനിയോസ് പിതാവിൽ വിളങ്ങി നിന്നിരുന്നു. ഈ ദൈവാശ്രയ ബോധത്തിന്റെ പരിണിത ഫലമായിട്ടെന്ന വണ്ണമാണ് സാർവ്വത്രിക സ യുമായി പുനരൈക്യപ്പെടുവാൻ തീരുമാനമെടുത്തപ്പോൾ തനിക്ക് സ്വന്തമെന്നുകരുതിയിരുന്നവയെല്ലാം ഉപേക്ഷിച്ച് മുണ്ടൻമല വിട്ടിറങ്ങിപ്പോരുവാൻ കാരണമായത്. Ground Zero യിൽ നിന്നുള്ള ഒരു യാത്രയുടെ ആരംഭമായിരുന്നു ആഗോള കത്തോലിക്കാ സഭയുമായുള്ള മലങ്കര സഭയുടെ പുനരൈക്യം. അതേസമയം തന്നെ സത്യവിശ്വാസത്തിന്റെ കൊടുമുടി കയറ്റമായി ഈ സംഭവത്തെ ചരിത്രത്തിൽ ആലേഖനം ചെയ്യുവാൻ നമുക്ക് സാധിക്കും. താഴെ ഭൂമിയും മുകളിൽ ആകാശവും മാത്രം കണ്ടുകൊണ്ട് ദൈവപരിപാലനയുടെ തണലിൽ നടന്നു നീങ്ങിയ പിതാവിനെയാണ് ഇവിടെ നമ്മൾ കാണുന്നത്.

**നിശബ്ദതയിൽ സൂക്ഷിക്കുവാനുള്ളതല്ല വിശ്വാസം**

യേശുതമ്പുരാൻ 12 ശിഷ്യന്മാരെ തെരഞ്ഞെടുത്തു പ്രത്യേക നിയോഗം നൽകി പറഞ്ഞയയ്ക്കുമ്പോൾ അവരോട് ആവശ്യപ്പെടുന്നതും ഈ ദൈവാശ്രയബോധത്തിൽ ചരിക്കുവാനാണ്. കൂടെ കൊണ്ടുപോകേണ്ട സാധനങ്ങളുടെ ലിസ്റ്റിൽ വളരെ കുറച്ചു കാര്യങ്ങൾ മാത്രം മതി എന്ന് യേശു വ്യക്തമാക്കുന്നു. മടിശീലയോ, സഞ്ചിയോ, ചെരിപ്പോ നിങ്ങൾ കൊണ്ടുപോകരുത് (ലൂക്കാ 10:4). അതുവഴി ദൈവാശ്രയബോധത്തിൽ കൂടുതൽ ഉറപ്പിക്കപ്പെടുവാനുള്ള ആഹ്വാനമാണ് യേശുതമ്പുരാൻ തന്റെ ശിഷ്യർക്ക് നൽകുന്നത്. മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിലെ എല്ലാ നേട്ടങ്ങൾക്കും അടിസ്ഥാനം ഈ ദൈവാശ്രയബോധവും ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസവുമായിരുന്നു. ദൈവാശ്രയബോധമുള്ളിടത്ത് സുരക്ഷിതത്വത്തെക്കുറിച്ചുള്ള ആകുലതയോ, ഉത്കണ്ഠയോ ആവശ്യമില്ല. അവിടെ ക്ലേശങ്ങളും പീഢനങ്ങളും ദൈവനിയോഗത്തിൽ നിന്ന് നമ്മെ പിന്തിരിപ്പിക്കുകയുമില്ല. പീഢനങ്ങളുടെ നടുവിലൂടെ വലിച്ചിഴയ്ക്കപ്പെട്ടിട്ടും കൂടുതൽ സ്ഥലങ്ങളിലേക്ക് സുവിശേഷം പ്രഘോഷിക്കുവാനായി കടന്നുചെന്ന അപ്പസ്തോലന്മാരെക്കുറിച്ച് യഹൂദർ നഗരാധിപന്മാരോടു പറഞ്ഞത് ലോകത്തെ തലകീഴായി മറിച്ച ഈ മനുഷ്യർ ഇതാ ഇവിടെയും വന്നിരിക്കുന്നു (അപ്പ 17: 6) എന്നാണ്. പരി.ഫ്രാൻസിസ് മാർപാപ്പായുടെ വാക്കുകളിൽ നിശബ്ദതയിൽ സൂക്ഷിക്കുവാനുള്ളതല്ല വിശ്വാസം. ഉറക്കെ പ്രഘോഷിക്കുവാനും സാക്ഷ്യപ്പെടുത്തുവാനുമുള്ളതാണ്. വ്യക്തികളെ മാനസാന്തരപ്പെടുത്തി അവർക്ക് മാമ്മോദീസാ നൽകി സഭാതനയരാക്കുന്നതാണ് വിശ്വാസപ്രഘോഷണം എന്ന



പൂർവ്വകാല നിലപാടിൽ നിന്ന് വ്യത്യസ്തമായി വ്യക്തികളെയും സമൂഹമനഃസാക്ഷിയെയും രൂപാന്തരപ്പെടുത്തുവാൻ ശ്രമിക്കുമ്പോൾ സഭ സുവിശേഷവൽക്കരണം നടത്തുകയാണെന്ന് രണ്ടാം വത്തിക്കാൻ സുന്നഹദോസും വ്യക്തമാക്കുന്നു. വിശ്വാസമെന്നത് വികാരപ്രകടനമോ അഥവാ വികാര തള്ളലോ അല്ല. മറിച്ച്, ദൈവികബോധ്യങ്ങളിൽ ഉറച്ചു നിന്നുകൊണ്ട് ദൈവസന്നിധിയിൽ നമ്മൾ കൊടുക്കുന്ന പ്രത്യുത്തരമാണ്. അതുകൊണ്ടാണ് മാർ ഈവാനിയോസ് പിതാവ് പറയുന്നത് നിന്റെ സ്വന്ത ശക്തിയിൽ നീ ആശ്രയിക്കരുത്. ദൈവത്തിന്റെ കൃപയിൽ നന്നായി ശരണപ്പെട്ടു കൊള്ളുക എന്ന്.

**സകലതും ദൈവത്തിൽ ഭരമേൽപ്പിക്കുന്ന വിശ്വാസം**

മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ കുർബ്ബാന കേന്ദ്രീകൃതമായ വിശ്വാസം നമ്മെ അത്ഭുതപ്പെടുത്തുന്നതാണ്. വി.കുർബാനയിൽ പങ്കെടുക്കുന്നതിനേക്കാൾ വലിയ മഹത്വം ദൈവത്തിന് നമുക്ക് നൽകാനില്ലാ എന്ന് പിതാവ് വിശ്വസിച്ചിരുന്നു. ജീവിതത്തിന്റെ ശക്തി കേന്ദ്രമായാണ് വി.കുർബാനയെ പിതാവ് വിശേഷിപ്പിച്ചത്. ഓർത്തഡോക്സ് സ യിൽ എല്ലാ ദിവസവും വി.കുർബാന അർപ്പിക്കുന്ന പാരമ്പര്യം ഇല്ലാതിരുന്നിട്ടും മുണ്ടൻമലയിൽ പിതാവ് പടുത്തുയർത്തിയ പർണ്ണശാലയിലെ ചാപ്പലിന്റെ ബലിപീഠത്തിൽ കത്തോലിക്കാ സഭയിൽ ഉള്ളതുപോലെ അനുദിനം അർപ്പിച്ച വി.കുർബാനയെപ്പറ്റി വന്ദ്യ പിതാവ് അഭിമാനത്തോടെ തന്റെ ആത്മകഥയിൽ പങ്കുവച്ചിട്ടുണ്ട്. ദിവസേനയുള്ള ഈ ആത്മീയ ക്ഷണം പരീക്ഷകളുടെയും പരീക്ഷണങ്ങളുടെയും നടുവിൽ സധൈര്യം നിൽക്കുന്നതിന് തന്നെ സഹായിച്ചു എന്നാണ് പിതാവ് പറഞ്ഞിട്ടുള്ളത്. പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ പിതാവ് കടന്നുപോയ കനൽവഴികൾ അഗ്നിച്ചൂളയിലൂടെയുള്ള യാത്രയ്ക്ക് സമാനമായിരുന്നു. ആക്ഷേപങ്ങളും പരിഹാസങ്ങളും ഒറ്റപ്പെടുത്തലുകളും ഭീഷണിയും എല്ലാം തനിക്കെതിരെ ആഞ്ഞടിച്ചപ്പോഴും അവയിലൊന്നും തളർന്നുപോകാതെ നിർഭയനായി നിൽക്കുവാൻ സാധിച്ചത് പിതാവിന്റെ അചഞ്ചലമായ ദൈവാശ്രയബോധം ഒന്നുകൊണ്ടുമാത്രമാണ്. സാർവ്വത്രിക സഭയുമായുള്ള പുനരൈക്യത്തിന് നിർണ്ണായക തീരുമാനമെടുത്ത് മുണ്ടൻമല വിട്ടിറങ്ങി പോരുമ്പോൾ തന്നോടൊപ്പം കൂടെയുണ്ടാകുമെന്ന് കരുതിയ ചില പ്രിയപ്പെട്ടവരുടെ പിന്മാറ്റം മനസ്സിന് ഏറെ ആഘാതം വരുത്തിയെങ്കിലും എല്ലാം ദൈവകരങ്ങളിൽ സമർപ്പിച്ച് വന്ദ്യപിതാവ് തന്റെ പാദങ്ങൾ എടുത്തുവച്ചു. ദൈവത്തിന്റെ ഹിതത്തിനു മുമ്പിൽ അബ്രഹാം അർപ്പിച്ച വിശ്വാസം പോലെ എല്ലാം ദൈവം നോക്കിക്കൊള്ളും എന്നുള്ള വന്ദ്യപിതാവിന്റെ വിശ്വാസമാണ് പ്രതിസന്ധി ഘട്ടങ്ങളിൽ മുന്നേറുവാൻ മാർ ഈവാനിയോസ് പിതാവിനെ സഹായിച്ചത്. ഒടുവിൽ നാം സകലതും ദൈവത്തിൽ ഭരമേല്പിക്കുകയും ചെയ്തു എന്നാണ്

ജീവിതത്തിൽ നിർണ്ണായക തീരുമാനം എടുക്കേണ്ടി വന്ന അവസരങ്ങളിലെല്ലാം വന്ദ്യപിതാവ് പറഞ്ഞിട്ടുള്ളത്.

**വിശ്വാസം-തലമുറകളിലേക്ക് കൈമാറ്റം ചെയ്യപ്പെടുവാൻ**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ ആഗോളസഭയിൽ വിശുദ്ധരുടെ പദവിയിലേക്കുയർത്തുന്നതിനുള്ള നടപടിക്രമങ്ങൾ പുരോഗമിക്കുന്ന ഈ ആവസരത്തിൽ പിതാവിന്റെ ജീവിത വിശുദ്ധിയും അതോടൊപ്പം സത്യവിശ്വാസത്തിന്റെ മുന്നണിപ്പോരാളിയായി തീരുവാൻ വന്ദ്യപിതാവ് കാട്ടിയ വിശ്വാസ ധീരതയും ആഗോളസഭയ്ക്ക് കൂടുതൽ പ്രചോദനാത്മകമായിതീരുമെന്നുള്ളതിന് സംശയമില്ല. കോവിഡും മഹാമാരിയുമൊക്കെ നമ്മുടെ ജീവിതത്തിൽ പ്രതിസന്ധികളുണ്ടാക്കുമ്പോൾ വലിയ പ്രതിസന്ധികളുടെയും പ്രക്ഷുബ്ധമായ വലിയ തിരമാലകളുടെയും നടുവിലും ശാന്തമായൊഴുകിയ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം നമുക്ക് മാർഗദീപമാകട്ടെ. മാർ ഈവാനിയോസ് പിതാവിനെപ്പോലെ വിശ്വാസ ജീവിതത്തിൽ സ്വർക്ഷീയ പിതാവിനെ മാത്രം ലക്ഷ്യമാക്കി നമുക്കും ഇറങ്ങി പുറപ്പെടാം. നമ്മുടെ കഴിവുകളിൽ ആശ്രയിച്ചുകൊണ്ടല്ല, അചഞ്ചലമായ ദൈവവിശ്വാസവും ദൈവാശ്രയബോധവുമുള്ളവരായി നമുക്ക് യാത്ര തുടരാം. അവിടെ നമ്മിലൂടെ പുത്തനുണർവ്വോടെ സഭ വീണ്ടും പണിയപ്പെടുകയും നവീകരിക്കപ്പെടുകയും ചെയ്യുന്നു. മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകൾ നമുക്ക് കൂടുതൽ ബലമേകുന്നു: ഞാൻ വയ്ക്കുന്ന ഓരോ കാലടിയിലും നല്ലവനായ ദൈവം എന്നെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള പരിപൂർണ്ണമായ വിശ്വാസം എനിക്കുണ്ട്. നമ്മുടെ വിശ്വാസത്തെ പിടിച്ചുലയ്ക്കുന്ന ധാരാളം വികലമായ തത്വസംഹിതകളുടെയും പ്രതികൂല സാഹചര്യങ്ങളുടെയും നടുവിൽ നമ്മൾ ജീവിക്കുമ്പോൾ പാറപോലെ ഉറച്ച ബോധ്യങ്ങളുമായി ദൈവീക വഴികളെ പിന്തുടരുവാൻ മാർ ഈവാനിയോസ് പിതാവിന്റെ മാധ്യസ്ഥം നമുക്ക് പ്രാർത്ഥിക്കാം.



മാർ ഈവാനിയോസ് പിതാവിലൂടെ നമുക്ക് പകർന്നു നൽകപ്പെട്ട സത്യവിശ്വാസത്തിന്റെ മുദ്രയും അടയാളവും ഇനിയും അനേകം തലമുറകളിലേക്ക് പകർന്നു നൽകുവാൻ നമുക്ക് സാധിക്കട്ടെ. നിശബ്ദതയിൽ സൂക്ഷിക്കുവാനുള്ളതല്ല നമ്മുടെ വിശ്വാസം. ഉറക്കെ പ്രഘോഷിക്കുവാനും സാക്ഷ്യപ്പെടുത്തുവാനുമുള്ളതാണെന്ന പരി.ഫ്രാൻസിസ് മാർപാപ്പായുടെ വാക്കുകൾ നമ്മുടെ വിശ്വാസ ജീവിത വഴിത്താരകളിൽ നമ്മെ കൂടുതൽ ചലനാത്മകത ഉള്ളവരാക്കട്ടെ. വിളക്കു കൊളുത്തി ആരും പറയുടെ കീഴിൽ ഒളിച്ചു വയ്ക്കാറില്ല. മറിച്ച് പീഠത്തിന്മേലാണ് വയ്ക്കുന്നത് എന്ന യേശുവചനം വിശ്വാസത്തിന്റെ ആലസ്യത്തിൽ നാം വീണുപോയിട്ടുണ്ടെങ്കിൽ വീണ്ടും സടകുടഞ്ഞെഴുന്നേൽക്കുന്നതിനുള്ള ഒരു ഉണർത്തുപാട്ടായി നമ്മുടെ ഹൃദയ ഭിത്തികളിൽ മുഴങ്ങട്ടെ. സത്യവിശ്വാസത്തിന്റെ കൊടുമുടി കയറിയ മാർ ഈവാനിയോസ് പിതാവ് എല്ലാ സഭാമക്കളെയും സത്യത്തിന്റെ ഈ പാതയിലേക്കാണ് ക്ഷണിക്കുന്നത്. സത്യം തിരിച്ചറിഞ്ഞ് എല്ലാവരുമൊന്നായി തീരുന്ന മനോഹരമായ അനുഭവം ഈ ദിവസങ്ങളിലെ നമ്മുടെ പ്രാർത്ഥനാ നിയോഗങ്ങളായി മാറട്ടെ. കോവിഡ് മഹാമാരിയുടെ പശ്ചാത്തലത്തിൽ ബാഹ്യമായ ആഘോഷങ്ങൾ നടത്തുന്നതിൽ നിന്ന് നമുക്ക് വിലക്കുള്ളപ്പോഴും ആത്മീയമായ നമ്മുടെ സ്വകാര്യജീവിതത്തോട് ചേർന്ന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ധന്യമായ വിശ്വാസ ജീവിതത്തെ ധ്യാനിക്കുന്നതിനും നമ്മുടെ വിശ്വാസജീവിതത്തെ കൂടുതൽ പ്രോജ്ജ്വലമാക്കുന്നതിനും ഈ ഒരുക്കത്തിന്റെ ദിനങ്ങൾ നമ്മെ സഹായിക്കട്ടെ. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് വന്നുകൊണ്ട് പ്രാർത്ഥിക്കുന്ന അനേകായിരങ്ങളോടു ചേർന്നുകൊണ്ട് നമുക്കും പ്രാർത്ഥിക്കാം:

*ദൈവദാസൻ മാർ ഈവാനിയോസ് പിതാവേ, ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ.!*



# സഫലമീ യാത്ര



ഫാ. ഡോ. റൊമാൻസ് ആന്റണി

ജ്ഞാനമാർഗവും കർമ്മ മാർഗവും ഭക്തി മാർഗവും ഒരു വ്യക്തിയിൽ സമഞ്ചസ്വമായി സംയോജിക്കുന്ന അത്യപൂർവ്വമായ ഒരു സൗഭാഗ്യമാണ് ഭാഗ്യസ്മരണാർഹനായ ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഇവാനിയോസിൽ നമ്മൾ കാണേണ്ടത്. ക്രൈസ്തവ സഭകളിലും കേരളത്തിലെ പൊതു സമൂഹത്തിലും സവിശേഷമായ കൈയൊപ്പ് ചാർത്തിയ മാർ ഇവാനിയോസ് അന്യം നിന്ന് പോകുന്ന പല മൂല്യങ്ങളും വീണ്ടും കണ്ടെത്തുവാനും വിളക്കിയെടുത്ത് സമകാലീന മത സാമൂഹിക പരിസ്ഥിതികളിൽ പുനഃസ്ഥാപിക്കുവാനുമുള്ള പ്രചോദനമാകണം മാർ ഇവാനിയോസിന്റെ ജീവിത പഠനം.

മാർ ഇവാനിയോസ് ഒരു അദ്ധ്യാപകനായിരുന്നു, സന്യാസിയായിരുന്നു, കത്തോലിക്ക സഭയിലെ ഒരു മെത്രാപ്പൊലീത്ത ആയിരുന്നു. ചരിത്രമുള്ളിടത്തോളം കാലം

ആദരിക്കപ്പെടുന്ന ഒരു തപസ്യയാണ് അദ്ധ്യാപകവൃത്തി. അറിവ് സമ്പാദിച്ച്, മനനം ചെയ്ത് വിതരണം ചെയ്യുകയാണല്ലോ അദ്ധ്യാപക വൃത്തിയുടെ പൊരുൾ. ഒരു നല്ല അദ്ധ്യാപകൻ ഒരു പഠിതാവ് കൂടിയാണ്. പുതിയ അറിവ് തേടുവാനുള്ള അന്വേഷണമാണ് ഒരാളെ ജ്ഞാനിയാക്കുന്നത്. അറിവിന്റെ പൂർണ്ണത തേടിയുള്ള യാത്രയാണ് മാർ ഇവാനിയോസിനെ ജ്ഞാനമാർഗ്ഗത്തിലൂടെ ഈശ്വര സായൂജ്യം കണ്ടെത്തുവാൻ അർഹനാക്കിയത്. "വിദ്യകൊണ്ട് ശക്തരാകുവിൻ" എന്ന് ഓതിയ ഗുരുവിന്റെ നാടാണിത്. അറിവാണ് ദൈവം. വചനത്തിലൂടെയെല്ലാം ഉദ്ഭൂതമാകുന്നു. പരമമായ ജ്ഞാനവും ജ്ഞാനത്തിൽ നിന്നും മനനത്തിൽ നിന്നു ഉരുവാകുന്ന ധർമ്മജീവിതവുമാണ് ജ്ഞാനമാർഗം. ആ വഴി തേടുന്നവർ ധന്യരാണ്.

അറിവിനും ജ്ഞാനത്തിനും ഏക ജാലക സംവിധാനമില്ല. ബഹുസ്വരതയാണ് അതിന്റെ മുഖമുദ്ര. എല്ലാ ദിക്കുകളിൽ നിന്നും പ്രവഹിക്കുന്ന അറിവ് സമ്പാദിക്കുമ്പോഴാണ് സങ്കുചിതത്വത്തിന്റെ വേലിക്കെട്ടുകൾക്കപ്പുറം ഒരാൾക്ക് നീന്തിക്കടക്കുവാൻ കഴിയുന്നത്. അറിവ് ഒരു മഹാസാഗരമാണല്ലോ. കേരളത്തിന്റെ അതിർത്തികൾ കടന്ന് അറിവിന്റെ പുത്തൻ വിഹായുസ്സ് തേടി ഫാദർ പി.റ്റി. ഗീവർഗീസ് എന്ന അദ്ധ്യാപകൻ നടന്നു ചെന്നപ്പോഴാണ് താനതുവരെ പഠിച്ചതിനപ്പുറമുള്ള ഒരു വലിയ നിധിശേഖരം കണ്ടെത്തിയത്. അതയാളെ അസ്വസ്ഥനാക്കി. ബോധ്യങ്ങളെയും നിലപാടുകളെയും പുനർവ്യാഖ്യാനം ചെയ്യുവാനുള്ള പ്രേരണയായി മാറി. ഈ അസ്വസ്ഥതയിലൂടെ മാർ ഇവാനിയോസ് നടന്നു ചെന്നത് ഒരു പുതിയ ലോകത്തേക്കായിരുന്നു.

തുറവിയാണ് ഒരാളെ ജ്ഞാനിയാക്കുന്നത്. താൻ ജനിച്ചുവളർന്ന സഭയുടെ വൃത്തത്തിനപ്പുറത്തുള്ള ലോകത്തിലേക്ക് മാർ ഇവാനിയോസ് കടന്നു ചെന്നത് അറിവിന്റെ സംയോജനത്തിനായിരുന്നു. പഴയതും പുതിയതും സംയോജിപ്പിക്കുന്ന ഒരു രസതന്ത്രം ജ്ഞാനികൾക്ക് മാത്രമുള്ള സിദ്ധിയാണല്ലോ? കത്തോലിക്ക സഭ, പ്രോട്ടസ്റ്റന്റ് സഭ, ഹൈന്ദവ മത ഗുരുക്കന്മാർ എന്നിവരുമായുള്ള സംസർഗം വഴി ഒരു വിശാല വിഹായുസ്സിലേക്ക് കടന്നു ചെല്ലുവാൻ മാർ ഇവാനിയോസിന് സാധിച്ചത് ഒരു നിയോഗമായിരുന്നു.

വൈദികത്വത്തിന്റെ അനഭിലഷണീയമായ ഒരു വസ്തുത സൈദ്ധാന്തിക തീവ്രവാദം എന്ന് വിശേഷിപ്പിക്കാവുന്ന തീവ്ര നിലപാടുകളാണ്. അവരവരുടെ നിലപാടുകളുടെ സങ്കുചിത വൃത്തത്തിനപ്പുറം സത്യത്തിന് സ്ഥാനമില്ല എന്ന ചിന്തയിൽ പുരോഹിത വീക്ഷണം പലപ്പോഴും അന്ധത പ്രാപിക്കുന്നു. ഈ പരിമിതികളെയെല്ലാം അതിജീവിച്ചതിലാണ് മാർ ഇവാനിയോസിന്റെ വിജയം. സംവാദത്തിലൂടെയാണ് ജ്ഞാനമാർഗം ഒരാൾക്ക് പുതിയ ദിശാബോധം നല്കുന്നത്. മാർ ഇവാനിയോസ് വ്യത്യസ്ത മതങ്ങളും വ്യത്യസ്ത ക്രൈസ്തവ സഭകളുമായി സംവാദം ചെയ്യുവാൻ തയ്യാറായി. അതാണദ്ദേഹത്തെ ജ്ഞാനിയാക്കി മാറ്റിയത് എന്ന് കരുതാം.

പൗരസ്ത്യ പാരമ്പര്യങ്ങളിലുള്ള തന്റെ ബോധ്യങ്ങൾ മറ്റ് സഭകളുടെയും മറ്റ് മതങ്ങളിലെയും അനുകരണീയമായ അംശങ്ങൾ തെരയുവാൻ ഈ ജ്ഞാനദർശിയെ പ്രേരിപ്പിച്ചതും നിയോഗം. 'സത്യം നിങ്ങളെ സ്വതന്ത്രരാക്കും' എന്ന യേശു തമ്പുരാന്റെ വചസുകളുടെ പൊരുൾ സത്യത്തിനു അതിർ വരമ്പുകൾ സൃഷ്ടിക്കരുത് എന്നതും സൈതാന്തിക തീവ്രവാദത്തിന്റെ അടിമകളാകരുത് എന്നതുമാണ്. സത്യത്തോടുള്ള തുറവിയാണ് താൻ ജനിച്ചുവളർന്ന അന്ത്യോക്യൻ യാക്കോബായ സഭയുടെ വേലിക്കെട്ടിനപ്പുറം കടന്നു ചെല്ലുവാൻ മാർ ഇവാനിയോസിനെ പ്രേരിപ്പിച്ചത്. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ വിഭജിതവും സംഘർഷമുഖരിതവുമായ ഒരന്തരീക്ഷമാണ് കേരളത്തിലെ യാക്കോബയ സഭയിൽ നിലനിന്നിരുന്നത്. പരസ്പരം പോർവിളികൾ നടത്തുന്ന രണ്ട് ചേരികൾ, ആധിപത്യം സ്ഥാപിക്കുവാൻ കുത്സിത മാർഗങ്ങൾ തെരയുന്ന വൈദികരും അല്മായ നേതൃത്വവും. മുറിവേറ്റ ഈ സഭാഗാത്രത്തിൽ ജ്ഞാനിയെന്ന എല്ലാവരും അംഗീകരിച്ച മാർ ഇവാനിയോസ് അനുരഞ്ജനത്തിന്റെ വക്താവായിട്ടാണ് പ്രത്യക്ഷപ്പെടുന്നത്. ഐക്യത്തിന്റെ ദൂതുമായി കടന്നുചെന്ന മാർ ഇവാനിയോസിന്റെ ഇടപെടലുകൾ ഫലം കണ്ടില്ല. അപ്പോഴാണ് ധന്യപുരുഷനിൽ ഒരു പുതിയ വെളിച്ചം ഉണ്ടായത് - സത്യം മറ്റെവിടെയോ ആണെന്ന തിരിച്ചറിവ്. ബാല്യകാലത്ത് മാവേലിക്കരയിലെ കുന്നം കത്തോലിക്ക ദേവാലയത്തിൽ വച്ച് അമ്മ പറഞ്ഞ വാക്കുകൾ "മകനെ ഇവിടെയാണ് നമ്മൾ വരേണ്ടത്" മാർ ഇവാനിയോസിന്റെ മനസിൽ തളം കെട്ടി നിന്നിരുന്നു. മലനാടിൽ മാത്രം ഒതുങ്ങി നിന്ന ഒരു വൃത്തത്തിനപ്പുറം (ആ വൃത്തത്തിന് അന്ത്യോക്യായുമായുള്ള ബന്ധം ആടിയുലുകയായിരുന്നു) സർവലോകത്തും സന്നിഹിതമായ കത്തോലിക്ക സഭയുടെ വിസ്തൃത വിഹായുസ്സിലേക്ക് കടന്നു ചെല്ലുവാനുള്ള ഒരു വിളിയായി മാറി. "വിളിക്കുള്ളിലെ വിളി" (a call within a call) എന്നൊക്കെ വിശേഷിപ്പിക്കാവുന്ന ഒരു ചരിത്ര നിയോഗത്തിനദ്ദേഹം അർഹനായി മാറി.

കൂട് വിട്ട് പോകുന്ന കിളിക്ക് പുതിയ കൂട് ലഭിക്കുമോ എന്ന ആശങ്കയുണ്ട്. വള്ളവും വലയും ഉപേക്ഷിച്ച് വിളിച്ചവന്റെ പിന്നാലെ പോയ ശിമയോന്റെ പാതയാണ് മാർ ഇവാനിയോസ് തെരഞ്ഞെടുത്തത്. മുണ്ടൻ മലയിലെ സമ്പന്നതയിൽ നിന്നും, താൻ പടുത്തുയർത്തിയ സുരക്ഷിത വലയം വിട്ടുപേക്ഷിച്ച് ഇറങ്ങി പുറപ്പെട്ട മാർ ഇവാനിയോസിന്റെ സാഹസികത അസാമാന്യമായിരുന്നു. എല്ലാം വിട്ടുപേക്ഷിക്കുന്നവർക്കാണ് സർവവും ലഭിക്കുന്നത്. നഷ്ടപ്പെടുത്തുമ്പോഴാണ് സർവവും നേടുന്നത്. മാതൃസഭയുടെ മെത്രാന്മാരുടെ നിരയിൽ അറിവുകൊണ്ടും വിദ്യാഭ്യാസം കൊണ്ടും സമുന്നതനായിരുന്ന മാർ ഇവാനിയോസിന്റെ മുന്നിൽ അനന്തസാധ്യതകളാണുണ്ടായിരുന്നത്. താൻ വളർന്ന സഭയിലെ അത്യുന്നത ആത്മീയ നേതൃത്വം ഒരുവിളിപ്പാടകലെ നില്ക്കുമ്പോഴാണ് മാർ ഇവാനിയോസ് അനിശ്ചിതത്വത്തിന്റെ വഴി തെരഞ്ഞെടുത്തത്. ഈ സാഹസികതയാണ് അദ്ദേഹത്തെ ചരിത്രപുരുഷനാക്കിയത്.

ഒരു അഭയാർത്ഥിയായിട്ടല്ലായിരുന്നു മാർ ഇവാനിയോസ് കത്തോലിക്ക സഭയുടെ വാതിൽക്കൽ ചെന്ന് മുട്ടിയത്. ഒരു വലിയ പൈതൃകത്തിന്റെ ഉടമയായിട്ടാണ് അദ്ദേഹം ആഗോള കത്തോലിക്ക സഭയുടെ വിസ്മയ ലോകത്തിലേക്ക് നടന്നു കയറിയത്. കൂടെ വരാമെന്നേറ്റവർ ആരും തന്നെ കൂടെ

വന്നില്ല. എടുത്ത തീരുമാനത്തിൽ നിന്നും പിൻതിരിയുവാൻ പലരും അദ്ദേഹത്തെ ഉപദേശിച്ചു. എന്നാൽ കലപ്പയിൽ കൈ വച്ചവൻ തിരിഞ്ഞു നോക്കരുത് എന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. നൂറ് കണക്കിന് മെത്രാന്മാരുള്ള ഒരു വലിയ സഭയിലേക്ക് രണ്ട് മെത്രാന്മാരും ഒരു വൈദികനും ഒരു ശെമ്മാശനും ഒരു അല്മായനും കടന്നു ചെന്നത് ഒരു വലിയ സംഭവമായി ആരും കരുതിയിരിക്കാൻ ഇടയില്ല. എന്നാൽ ആ ചെറിയ കാൽവെയ്പ്പ് ഒരു പുതിയ അദ്ധ്യായത്തിന്റെ തുടക്കമായി മാറി. ഗുജറാത്തിലെ കടൽത്തീരത്ത് ഒരു പിടി ഉപ്പ് പെറുക്കിയെടുത്തപ്പോഴാണ് മഹാത്മാഗാന്ധി ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ വേരുകൾ അറുത്തുമാറ്റിയ ഒരു സമരത്തിന് തുടക്കമിട്ടത്.

മാർ ഇവാനിയോസിനെ കത്തോലിക്ക സഭയിലേക്ക് കൈപിടിച്ചു പ്രവേശിപ്പിച്ചത് സ്വിറ്റ്സർലന്റ് സ്വദേശിയും മഹാജ്ഞാനിയും സന്ന്യാസിയും കൊല്ലം മെത്രാനുമായിരുന്ന ബിഷപ്പ് അലോഷ്യസ് മരിയ ബെൻസിഗർ ആയിരുന്നു. മാർ ഇവാനിയോസിന്റെ നേതൃത്വത്തിലുള്ള അഞ്ചംഗ സംഘത്തിന്റെ പുനരൈക്യത്തിന് മുൻപ് തന്നെ മധ്യതിരുവിതാംകൂറിൽ പുനരൈക്യ സംരംഭങ്ങൾക്ക് തുടക്കമിട്ടത് ബിഷപ്പ് ബെൻസിഗർ ആയിരുന്നു. കായംകുളത്തിനടുത്തുള്ള കറ്റാനം എന്ന ഗ്രാമത്തിലായിരുന്നു ആദ്യ പുനരൈക്യം. പിന്നെയത് ചാരുമൂട്, ആയൂർ, പത്തനംതിട്ടയ്ക്കടുത്തുള്ള പുത്തൻപീടിക, അഞ്ചൽ എന്നീ ഗ്രാമങ്ങളിലേക്ക് വ്യാപിച്ചു. ബിഷപ്പ് ബെൻസിഗറിന്റെ സ്വപ്നമായിരുന്നു സഭകളിലെ ഐക്യം. അസ്വസ്ഥമായ മനസ്സുമായി വന്നവരെ അദ്ദേഹം സ്നേഹപൂർവ്വം സ്വീകരിച്ചു. ആദ്യ കണ്ടുമുട്ടലിൽ തന്നെ ബിഷപ്പ് ബെൻസിഗറും മാർ ഇവാനിയോസും സുഹൃത്തുക്കളായി മാറി. പരസ്പര ആദരവിന്റെ തലത്തിലാണവർ വ്യാപരിച്ചത്. 1930 സെപ്റ്റംബർ 20 ന് മാർ ഇവാനിയോസ് നാലു പേരുമായി കൊല്ലം മെത്രാസന അരമനയിൽ കത്തോലിക്കസഭയിലേക്ക് പ്രവേശിക്കുകയും ഒരു പുതിയ റീത്തിന്റെ സ്ഥാപനം നടക്കുകയും ചെയ്തു. ഇന്നിപ്പോൾ അഞ്ചംഗ സംഘം കേരളത്തിനകത്തും പുറത്തുമുള്ള ഒരു സ്വയാധികാരമുള്ള ഒരു വ്യക്തിഗത സഭയായി മാറിയിരിക്കുന്നു.

സന്യാസത്തിലേക്കുള്ള വിളി സ്വീകരിച്ചതിന് ശേഷമാണ് മാർ ഇവാനിയോസ് ഒരു മേൽപ്പട്ടക്കാരനായി അഭിഷേകം ചെയ്യപ്പെട്ടത്. "തത്വമസി, അയാത്മാ ബ്രഹ്മ, അഹം ബ്രഹ്മാസ്മി, പ്രജ്ഞാനം ബ്രഹ്മ" എന്ന നാല് മഹാവാക്യങ്ങളിൽ സന്യാസത്തിന്റെ പൊരുൾ ഉണ്ടെന്നാണ് ഭാരതീയ സന്യാസ വ്യാകരണത്തിൽ പറയുന്നത്. ഉള്ളിൽ ബ്രഹ്മത്തെ സ്വീകരിച്ച് സർവ ജ്ഞാനപീഠാരോഹണത്തിനുള്ള വഴിയാണത്. ഭാരത സന്യാസദർശനത്തെ തന്റെ മാതൃസഭയുടെ പാരമ്പര്യങ്ങളുമായി ചേർത്തിണക്കുവാൻ സാധിച്ചുവെന്നത് മാർ ഇവാനിയോസിനെ വ്യത്യസ്തനാക്കുന്നു. മിശിഹാനുകരണത്തിന് പുതിയ ഭാഷ്യം നല്കുവാനും സമ്പൂർണ്ണ സമർപ്പണത്തിലൂടെ ജീവിത സാഫല്യം കണ്ടെത്തുവാനുമുള്ള വേദിയായിട്ടാണ് മാർ ഇവാനിയോസ് സന്യാസത്തെ കണ്ടത്.

എല്ലാ വൈദികരും മെത്രാന്മാരും കർമ്മ മണ്ഡലത്തിലാണ് വ്യാപരിക്കുന്നതും അവരുടെ നിയോഗം കണ്ടെത്തുന്നതും. കർമ്മ മണ്ഡലത്തെ വിശുദ്ധീകരിക്കുമ്പോഴാണ് ഒരാൾ കർമ്മ മാർഗത്തിന്റെ ശിഷ്യനായി മാറുന്നത്. മാർ ഇവാനിയോസിന്റെ കർമ്മ രംഗങ്ങൾ അനവധിയായിരുന്നു. പള്ളികൾ, പള്ളിക്കൂടങ്ങൾ, കോളേജ്, അഗതി മന്ദിരങ്ങൾ എല്ലാം അദ്ദേഹത്തിന് പുണ്യ വഴികളായിരുന്നു. ജ്ഞാനികൾ കർമ്മ മാർഗം കൂടി സ്വീകരിക്കുമ്പോൾ ഉണ്ടാകുന്ന അസാധാരണമായ ഒരു ഉൾച്ചേർക്കലാണ് മാർ ഇവാനിയോസിനെ വ്യത്യസ്തനാക്കിയത്.

ഒരു ചെറിയ സമൂഹത്തിന്റെ ഇടയനായിരുന്നപ്പോഴും മാർ ഇവാനിയോസ് പടുത്തുയർത്തിയ സൗഹൃദങ്ങൾ അതിവിപുലമായിരുന്നു. സീറോ മലബാർ, ലത്തീൻ റീത്തുകളുമായുള്ള സൗഹൃദം, ജാതിക്കോട്ടകൾ തകർത്ത നവോത്ഥാന നായകൻ ശ്രീനാരായണ ഗുരു മുതൽ മന്നത്ത് പത്മനാഭൻ വരെയുള്ള നേതാക്കന്മാർ, തിരുവിതാംകൂർ രാജാവ് മുതൽ സ്റ്റേറ്റ് കോൺഗ്രസ് നേതാക്കന്മാർ വരെയുള്ളവരുമായുള്ള ചങ്ങാത്തം, എല്ലാം മാർ ഇവാനിയോസിനെ പൊതു സമൂഹത്തിൽ സ്വീകാര്യനാക്കി മാറ്റി. കർമ്മമാർഗത്തിന്റെ മാസ്മരികത തൊട്ടറിഞ്ഞ മാർ ഇവാനിയോസിനെ 'കാലം ശരിയെന്ന് തെളിയിച്ച കർമ്മയോഗി' എന്ന ക്രൈസ്തവ കാഹളം (ജൂലൈ 2018) തന്നെ വിശേഷിപ്പിച്ചത് സ്മരണീയം.

മതത്തിന്റെ ശ്രീകോവിലിൽ ജ്ഞാനമാർഗികൾക്ക് മാത്രമല്ല, ഭക്തി മാർഗത്തിലൂടെ ചരിക്കുന്നവർക്കും സ്ഥാനമുണ്ട്. എല്ലാ മതങ്ങളിലേയും വിശ്വാസികൾ ഈശ്വര അനുഭവം തേടുന്നത് ഭക്താഭ്യാസങ്ങളിലൂടെയാണ്. മാർ ഇവാനിയോസ് ഭക്തി മാർഗത്തിന് പൗരസ്ത്യ പരിവേഷം നല്കിയ പ്രായോഗിക അജപാലകരായിരുന്നു. ജപമാല വണക്കം, തിരുഹൃദയ വണക്കം, വി. കൊച്ചുത്രേസ്യ മുതലായ വിശുദ്ധരോടുള്ള വണക്കം ഇതെല്ലാം അദ്ദേഹം തന്റെ സഭയിലേക്ക് സ്വീകരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. ഒരു വിധത്തിൽ മാർ ഇവാനിയോസും ഭക്തി മാർഗത്തിന്റെ പ്രചാരകൻ ആയിരുന്നു.

സൗകര്യത്തിനനുസരിച്ച് വേഷം മാറുന്ന ഒരുപാട് പേരുള്ള ഒരു ലോകത്തിലാണ് നമ്മൾ വസിക്കുന്നത്. വേഷം മാറാൻ നിമിഷങ്ങൾ മതി പലർക്കും. പുതിയ വേഷം അണിയുന്നത് ചില ഉറപ്പുകളുടെ അടിസ്ഥാനത്തിലാണ്. മാർ ഇവാനിയോസ് വേഷം മാറിയത് ബോധ്യങ്ങളുടെ അടിസ്ഥാനത്തിലായിരുന്നു. ഒരു ഉറപ്പുമില്ലാതെ പുതിയ ഉടയാട അണിഞ്ഞ മാർ ഇവാനിയോസിനെ സംബന്ധിച്ചിടത്തോളം താൻ വ്യാപരിച്ച വൃത്തത്തിൽ നിന്നും പുതിയൊരു വൃത്തത്തിലേക്ക് പ്രവേശിച്ചത് സാഹസികമായൊരു ഉദ്യമമായിരുന്നു. എല്ലാ മനുഷ്യ ജന്മങ്ങളും ഒരു യാത്രയാണ്. സത്യം കണ്ടെത്തുവാനുള്ള യാത്ര. യാത്രയുടെ സുഖവും പ്രതിസന്ധികളുമാണ് ജീവിതത്തെ ധന്യമാക്കുന്നത്. മാർ ഇവാനിയോസിനെ സംബന്ധിച്ചിടത്തോളം തന്റെ യാത്ര വിശ്വാസത്തിന്റെ പരീക്ഷണമായിരുന്നു. "സഫലമീ യാത്ര..."




# മാർ ഈവാനിയോസ്
## മലങ്കരയുടെ നല്ല അപ്പൻ

**സി. ഡോ. ആർദ്ര എസ്.ഐ.സി.**



പിതാക്കന്മാർ ഏറെ ഇല്ലാത്ത ഒരു കാലമാണ് നമ്മുടേത്. എന്നാൽ പ്രബോധകർ ഏറെ ഉണ്ടുതാനും. ഇങ്ങനെയുള്ള ഒരു കാലത്ത് പൂർവ്വസൂരികളായ നമ്മുടെ പിതാക്കന്മാരെ വി. കുർബ്ബാനകളിലും പ്രാർത്ഥനകളിലും അനുസ്മരിക്കുന്നത് മാത്രമല്ല; അവരുടെ ആത്മീയ പിതൃത്വഭാവങ്ങളെ ധ്യാനിക്കുക കൂടി വേണം എന്ന ചിന്തയാണ് നമ്മുടെ പിതാവായ മാർ ഈവാനിയോസിനെക്കുറിച്ചുള്ള ചിന്തകളിലേക്ക് എന്നെ നയിച്ചത്. മാത്രവുമല്ല, ജൂലൈ മാസം വന്ദ്യപിതാവിന്റെ ഓർമ്മത്തിരുനാൾ ആചരിക്കുമ്പോൾ ആ 'നീതിമാനെക്കുറിച്ചുള്ള ഓർമ്മ' അനുഗ്രഹത്തിനു കാരണമാകും എന്ന വിശ്വാസവും ഈ ചെറിയ ലേഖനമെഴുതാൻ എന്നെ പ്രേരിപ്പിച്ചു. മലങ്കരയുടെ നല്ല അപ്പനായ മാർ ഈവാനിയോസ് തിരുമേനിയുടെ മഹനീയമായ ആത്മീയ പിതൃത്വത്തിന്റെ ചില വശങ്ങളെക്കുറിച്ചു മാത്രം പ്രതിപാദിക്കുവാനാണ് ഇവിടെ ഉദ്ദേശിക്കുന്നത്. അതിനുമുൻപ് പിതൃത്വത്തെക്കുറിച്ച് ഒരു വാക്ക്...

### പിതൃത്വത്തിന്റെ നവീന ഭാവം

ഒരു ജന്മബന്ധത്തിന്റെ അടയാളമായിട്ടാണ് പിതാക്കന്മാരെ നാം സാധാരണയായി മനസ്സിലാക്കുക. തലമുറയ്ക്ക് ജന്മം കൊടുക്കുക, കുടുംബത്തെ സംരക്ഷിക്കുക, പരിപാലിക്കുക തുടങ്ങിയവയാണ് ഒരു പിതാവിന്റെ ധർമ്മങ്ങളായി കണക്കാക്കുന്നത്. എന്നാൽ പിതൃത്വത്തെയും, മാതൃത്വത്തെയും ജന്മബന്ധമായും രക്തബന്ധമായും മാത്രം കാണരുതെന്ന് നമ്മെ ആദ്യമായി പഠിപ്പിച്ചത ക്രിസ്തുനാഥനാണ്. ബാലനായ യേശുവിനെ തേടി ദേവാലയത്തിലെത്തിയ ജോസഫിനോടും, മറിയത്തോടും യേശു ചോദിച്ചു "നിങ്ങൾ എന്തിനാണ് എന്നെ അന്വേഷിച്ചത്? ഞാൻ എന്റെ പിതാവിന്റെ കാര്യങ്ങളിൽ വ്യാപൃതനായിരിക്കേണ്ടതാണെന്ന് നിങ്ങൾ അറിയുന്നില്ലേ?" (ലൂക്കാ 2:49). എന്റെ പിതാവ് എന്ന് ഈശോ പറഞ്ഞപ്പോൾ അവൻ ഉദ്ദേശിച്ചത് ദൈവപിതാവിനെ ആണ്. ദൈവത്തെ നാം പിതാവെന്നു വിളിക്കുമ്പോഴും മനുഷ്യസാധാരണമായ രീതിയിൽ ആരെയും ജനിപ്പിക്കാത്തവനാണ് അവൻ എന്നു നാം തിരിച്ചറിയുന്നു. ദൈവത്തിന്റെ പിതൃത്വം ലൈംഗീകതയുമായും പ്രജനനവുമായും ബന്ധപ്പെട്ടതല്ലെന്നും അതിനൊക്കെ അതീതമായ ഒരു തലത്തിലാണെന്നും നാം മനസ്സിലാക്കുന്നു. മനുഷ്യനെ കൈകൊണ്ട് മെനയുകയും അവനിലേക്ക് തന്റെ ശ്വാസമൂതി ജീവനിലേക്കും (ഉത്പ 2:7), നിത്യജീവിതത്തിലേക്കും നയിക്കുകയുമാണ് തന്റെ ദൗത്യമെന്ന് അവിടുന്ന് കാണിച്ചുതന്നു. മനുഷ്യനിലേയും പിതൃത്വത്തെ ലൈംഗീകതയ്ക്കപ്പുറത്തേക്കുള്ള വിശാലമായ ഒരു ചക്രവാളത്തിലേക്ക് ഉയർത്തുന്നവനാണ് നമ്മുടെ ദൈവം.

### ദൈവപിതാവിന്റെ പ്രതിബിംബമായ യേശുക്രിസ്തു

ഏശയ്യാ പ്രവചനത്തിൽ വരാനിരിക്കുന്ന മിശിഹായ്ക്ക് നൽകുന്ന വിശേഷണം "നിത്യനായ പിതാവ്" എന്നാണ് (ഏശയ്യാ 9:6).മിശിഹായ്ക്കുണ്ടായിരിക്കുമെന്ന് ഏശയ്യാ പ്രവചിക്കുന്ന ഒരു പ്രധാനപ്പെട്ട സവിശേഷത അവൻ പിതാവിനെപ്പോലെ ആയിരിക്കുമെന്നതാണ്. പിതാവ് തന്റെ മക്കളോട് ഇടപെടുന്ന പ്രവചനം യേശുവിൽ നിറവേറി. "എന്നെക്കാണുന്നവൻ പിതാവിനെ കാണുന്നു" (യോഹ 14:9) എന്ന് അവൻ അർത്ഥശങ്കയ്ക്കിടയില്ലാതെ ശിഷ്യന്മാരോട് പ്രഖ്യാപിച്ചു. പിതാവിനെ വെളിപ്പെടുത്തുക (യോഹ 1:18) എന്നതായിരുന്നു യേശുവിന്റെ ദൗത്യം. ഒരു പിതാവിന്റെ കരുതലും സ്നേഹവാത്സല്യങ്ങളും, പ്രത്യേകതകളും യേശുവിന്റെ പ്രവർത്തികളിലും ജീവിതത്തിലും ഉണ്ടായിരുന്നതായി സുവിശേഷം സാക്ഷ്യപ്പെടുത്തുന്നു. അമ്മക്കോഴി കുഞ്ഞുങ്ങളെ ചിറകിൻ കീഴിൽ സൂക്ഷിക്കാൻ ആഗ്രഹിക്കുന്നതുപോലെ (മത്താ 23:37) ക്രിസ്തു തന്റെ ശിഷ്യരെ ചേർത്തുപിടിച്ചു. നഷ്ടപ്പെട്ടുപോയ പുത്രന്റെ തിരികെയെത്തൽ ആകാംക്ഷയോടെ കാത്തിരിക്കുന്ന പിതാവിനെയും (ലൂക്കാ 15) വഴിതെറ്റിപ്പോയ ആടിന്റെ ജീവനുവേണ്ടി തെറ്റിയ വഴികളിലൂടെ അലയുന്ന നല്ലയിടയനെയും (ലൂക്കാ 15:5), നന്മ തിന്മകളുടെ തരംതിരിവില്ലാതെ ദുഷ്ടന്റെ മേലും ശിഷ്ടന്റെ മേലും, മഴയും, വെയിലും ഒരുപോലെ വർഷിക്കുന്ന പിതാവിനെയും (മത്താ 5:45) യേശു ദൃഷ്ടാന്തങ്ങളിലൂടെ കാട്ടിത്തന്നു. പിതൃമാതൃഭാവങ്ങൾ സമഞ്ജസമായി സമ്മേളിപ്പിക്കുകയും അത് ജീവന്റെ ശുശ്രൂഷയ്ക്ക് പകത്തുനൽകുകയും ചെയ്യുന്നതാണ് യഥാർത്ഥമായ പിതൃത്വം എന്ന് ഈശോ കാണിച്ചുതന്നു. ഇപ്രകാരമുള്ള ഒരു ആത്മീയ പിതൃത്വത്തിൽ പങ്കുചേരാനാണ് നാം ഓരോരുത്തരുടെയും നിയോഗം. അതിന് നമുക്ക് ഉത്തമമായ മാതൃക നല്കി കടന്നുപോയ ആചാര്യശ്രേഷ്ഠനാണ് മാർ ഈവാനിയോസ് തിരുമേനി. ഒരു പിതാവിന്റെ വാത്സല്യത്തോടെയും, കരുതലോടെയും, ജാഗ്രതയോടെയും അദ്ദേഹം ചെയ്ത ഏതാനും കാര്യങ്ങൾ പരിശോധിക്കാം.

### സ്വർഗ്ഗപിതാവിന്റെ ഭൗമിക നിഴൽ

ദൈവത്തിന്റെ പിതൃത്വമാണ് ഭൂമിയിലുള്ള എല്ലാ പിതൃത്വങ്ങളുടെ അടിസ്ഥാനം. കാണപ്പെടുന്നവയും, കാണപ്പെടാത്തതുമായ എല്ലാറ്റിന്റെയും പിതൃത്വം ലോകത്തിന്റെ ഏക സൃഷ്ടാവായ ദൈവത്തിനു മാത്രമേ ഉള്ളൂ. എന്നിട്ടും ദൈവത്തിന്റെ ഛായയിൽ സൃഷ്ടിക്കപ്പെട്ടു മനുഷ്യനു ദൈവത്തിന്റെ ഏക പിതൃത്വത്തിൽ ഒരു പങ്കു ലഭിച്ചു (എഫേ 3:15) മാർ ഈവാനിയോസ് ഇതിനു ശ്രേഷ്ഠമായ ഉദാഹരണമാണ്.

മാർ ഈവാനിയോസ് തിരുമേനിയുടെ പിതൃത്വം ശാരീരികമോ, നൈയാമികമായോ അല്ല; മറിച്ച് സ്വർഗ്ഗീയ പിതാവിന്റെ ഭൗമികമായ നിഴലെന്ന നിലയിലുള്ള പിതൃത്വമാണത്. ദൈവതിരുമനസ്സിനോട് സദാ ചേർന്നു നിന്നുകൊണ്ട്, ദൈവഹിതത്തോട് പരിപൂർണ്ണ വിധേയത്വവും അവിടുത്തെ സത്തയിൽ ആത്മീയ ലയനവും സാധിച്ചെടുത്തുകൊണ്ടാണ് മാർ ഈവാനിയോസ് പിതാവ് തന്റെ പിതൃനിയോഗം നിവർത്തിയാക്കിയത്. നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ അവിടുന്ന് ഏറെ ത്യാഗം സഹിച്ചു. മലങ്കര സഭയുടെ ഐക്യത്തിനായി കടുത്ത ആത്മസംഘർഷങ്ങളിലൂടെ കടന്നുപോകുമ്പോഴും ദൈവത്തിന്റെ തിരുശബ്ദം കേൾക്കാനും, തിരുഹിതം തിരിച്ചറിയാനും, തിരുഹിതത്തോട് പരിപൂർണ്ണമായി വിധേയപ്പെടാനും അദ്ദേഹത്തിനു കഴിഞ്ഞു. ബഥനി സന്ന്യാസസമൂഹങ്ങൾ ആരംഭിക്കുന്നതിനുള്ള ദൈവാത്മാവിന്റെ പ്രേരണ ലഭിച്ചപ്പോൾ അതിനു വ്യക്തമായ രൂപം നൽകപ്പെടുന്നതുവരെ ദൈവതിരുമുമ്പിൽ തന്റെ ഹൃദയത്തെ കളിമണ്ണിനെയെന്നപോലെ കാഴ്ചവച്ചു. ആത്മകഥയായ ഗിരിദീപത്തിൽ അദ്ദേഹം എഴുതി; ദൈവഹിതം എന്തുതന്നെ ആയിരുന്നാലും അതിനായി സ്വരാജ്യത്തെയൊ, സ്വജനങ്ങളെയോ ഉപേക്ഷിക്കേണ്ടി വന്നാൽ പോലും അവയ്ക്കൊക്കെ അദ്ദേഹം സന്നദ്ധനായിരുന്നു എന്ന്. കാരണം "ദൈവസമ്പാദനത്തേക്കാൾ മഹത്തരമായ മറ്റൊന്നും ഈ ലോകത്തിൽ നിന്നും ലഭിക്കാൻ ഇടയുള്ളതല്ല" എന്നതായിരുന്നു അദ്ദേഹത്തിന്റെ ഉറച്ച ബോധ്യം. ഒരു നല്ല അപ്പനാകാൻ ആദ്യമേ തന്നെ സ്വർഗ്ഗീയപിതാവിന്റെ അനുസരണമുള്ള, വിധേയത്വമുള്ള, സ്നേഹമുള്ള മകനാവുക എന്ന ബോധ്യം മാർ ഈവാനിയോസിൽ ശക്തമായിരുന്നു. ആഴമായ ദൈവ

സ്നേഹാനുഭവവും അതിന്റെ പങ്കുവയ്ക്കലുമാണ് യഥാർത്ഥ പിതൃത്വത്തിന്റെ ആന്തരികഘടകം എന്നു മാർ ഈവാനിയോസ് തന്റെ ജീവിതത്തിലൂടെ സാക്ഷ്യപ്പെടുത്തി.

**കരുണയുള്ള പിതാവ്**

''നിങ്ങളുടെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ'' (ലൂക്ക 6:36). കരുണ എന്ന വാക്കിന്റെ ഹീബ്രുമൂലം റഹമീം എന്നാണ്. ഗർഭപാത്രം എന്നർത്ഥമുള്ള "റെഹെം" എന്ന വാക്കിൽ നിന്നാണ് ഇതിന്റെ ഉത്ഭവം. ഗർഭസ്ഥ ശിശുവിനോട് മാതാവിനുള്ള, ഉണ്ടായിരിക്കേണ്ട ഹൃദയഭാവമാണത്. കാർക്കശ്യത്തിന്റെ പിതൃത്വത്തെക്കാൾ സഭയ്ക്കാവശ്യം കരുണയുടെ പിതൃത്വമാണ്. മദർ സൾഗായുടെ ഓർമ്മക്കുറിപ്പുകളിൽ കരുണയും അനുകമ്പയുമുള്ള പിതാവായിരുന്നു മാർ ഈവാനിയോസ് എന്നും, ഒരു പെറ്റമ്മ തന്റെ മക്കളെ പരിപാലിക്കുന്നതുപോലെ സന്ന്യാസത്തിലേക്ക് ആദ്യം കടന്നുവന്നവരെ വന്ദ്യപിതാവ് കൈപിടിച്ചു നടത്തിയതായും; തിരുത്തലുകൾ സ്നേഹപൂർവ്വം നൽകിയിരുന്നതായും എഴുതിയിരുന്നു. സഭയുടെയും, സമൂഹത്തിന്റെയും സംരക്ഷണം ഏറ്റെടുക്കാനുള്ള കരുതലെന്ന മൂല്യത്തിലാണ് മാർ ഈവാനിയോസിന്റെ കരുണ നാം മനസ്സിലാക്കുന്നത്. കരുണയാണ് പിതൃത്വത്തിന്റെ ഹൃദയമെന്ന് മാർ ഈവാനിയോസ് നമ്മെ പഠിപ്പിച്ചു.

വന്ദ്യപിതാവിന്റെ മരണശേഷവും കാരുണ്യത്തിന്റെ വലിയ അടയാളങ്ങൾ സഭ കണ്ടുകൊണ്ടിരിക്കുന്നു. വന്ദ്യപിതാവിന്റെ കബറിങ്കലേക്ക് ജാതിമത ഭേദമെന്യേ അനേകായിരങ്ങൾ ഇന്നും എത്തികൊണ്ടിരിക്കുന്നത് കാരുണ്യത്തിന്റെ ഉറവ വന്ദ്യപിതാവിന്റെ ഹൃദയത്തിൽ ഇനിയും വറ്റിയിട്ടില്ല എന്നതിന്റെ സാക്ഷ്യപ്പെടുത്തലാണ്. ഹൃദയം നുറുങ്ങിയ പ്രാർത്ഥനയും, പൊള്ളുന്ന കണ്ണീരിന്റെ നനവും കാണാതിരിക്കാൻ പുണ്യപിതാവിന് സാധിക്കില്ല. ഒരു മനുഷ്യൻ നേരിടുന്ന എല്ലാ വ്യാകുലങ്ങൾക്കും, വിഹ്വലതകൾക്കും, അവിടുന്ന് മറുപടി നല്കിക്കൊണ്ടേയിരിക്കുന്നു. അശരണർക്കും, ആലംബഹീനർക്കും, രോഗികൾക്കും, ജീവിതവഴികൾ തേടുന്നവർക്കും, മരണാസന്നരായവർക്കും, അവിടുന്ന് സൗഖ്യവും, ആശ്വാസവും, സമാധാനവും, പ്രത്യാശയും നല്കുന്നു. മലങ്കരയുടെ പുണ്യമായ വന്ദ്യതാതൻ, പിതാവായ ദൈവത്തിന്റെ കാരുണ്യത്തിന്റെ മുഖമാണ്. പിതാവിന്റെ വിശുദ്ധ പദവിയിലേക്കുള്ള നാമകരണ നടപടികൾ അവിടുത്തെ സ്വർഗ്ഗീയ മാദ്ധ്യസ്ഥം നിരന്തരം നമുക്ക് ലഭിക്കുമെന്നുള്ള ഉറപ്പ് നൽകുന്നു.

**മലങ്കര സഭയുടെ സംരക്ഷകൻ**

മലങ്കര കത്തോലിക്കാസഭയുടെ മാദ്ധ്യസ്ഥനും, സംരക്ഷകനും ആണ് മാർ ഈവാനിയോസ്. പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ മലങ്കര സഭ വളരെ കലുഷിതവും, ഗൗരവുമായ ഒരു അവസ്ഥാവിശേഷത്തിലൂടെ കടന്നുപോയപ്പോൾ എല്ലാവരും പ്രതീക്ഷയോടെ നോക്കിയത് മാർ ഈവാനിയോസ് എന്ന സംരക്ഷക കവചത്തെയാണ്. സഭാസംരക്ഷണം അഥവാ ആത്മാക്കളുടെ രക്ഷ ആവശ്യപ്പെടുന്ന ഓരേ വിഷയത്തിലും തിരുമേനി എടുത്ത നിലപാടുകൾ ദൈവവചനത്തിന്റെയും കലർപ്പില്ലാത്ത ക്രിസ്തീയ പാരമ്പര്യത്തിന്റെയും, തെളിഞ്ഞ നേർബുദ്ധിയുടെയും, കറതീർന്ന നീതിബോധത്തിന്റെയും തെളിമയിലായിരുന്നു. സുവിശേഷ മൂല്യങ്ങൾ മുറുകെ പിടിച്ചുകൊണ്ടായിരുന്നു മലങ്കരസഭയുടെ ആത്മീയ നവോത്ഥാനം പിതാവ് സാധിച്ചെടുത്തത്. സ്വയത്യാഗത്തിലൂടെ ദൈവ സമ്പാദനത്തിനായി അദ്ദേഹം സന്ന്യസ്തരെ ഒരുക്കി. ആരാധനക്രമ ജീവിതത്തിലൂടെ സഭാജീവിതത്തെയും കുടുംബങ്ങളെയും ദൈവകരങ്ങളിൽ സമർപ്പിച്ചു. പൗരോഹിത്യ ജീവിതത്തിന്റെ അന്തസ്സും, അഭിമാനവും ഉയർത്തിപ്പിടിച്ചു, പുനരൈക്യത്തിലൂടെ കത്തോലിക്കാ സഭയാകുന്ന അമ്മയുടെ മടിത്തട്ടിലേക്ക് അനേകരെ ആനയിച്ചു. സുവിശേഷോപദേശങ്ങളുടെ പാലനത്തിലൂടെയും ദൈവവചനാധിഷ്ഠമായ ഒരു ജീവിതചര്യയിലൂടെയും സഭയുടെ അടിസ്ഥാനത്തെ ബലവത്താക്കി. ചുരുക്കത്തിൽ തന്റെ ജീവിതകാലത്തും, അതിനുശേഷവുംഅനേകം പേരെ തന്റെ പ്രബോധനത്തിലൂടെയും, ജീവിതസാക്ഷ്യത്തിലൂടെയും സഭാമക്കളാക്കിത്തീർക്കുവാൻ അഭിവന്ദ്യനായ തിരുമേനിക്കു സാധിച്ചു.

വന്ദ്യതാതന്റെ വിയോഗത്തിന്റെ 68-ാം ആണ്ടിൽ നമ്മുടെ കാലഘട്ടത്തിലും, സഭയും സമൂഹവും ഏറെ പ്രതിസന്ധികളിലൂടെ ആണ് കടന്നുപോകുന്നത്. കോവിഡ് 19 എന്ന മഹാമാരി വിതച്ച വിനകളുടെ നടുവിൽ തൊഴിൽ, സാമ്പത്തികം, ഭക്ഷ്യം തുടങ്ങിയ മേഖലകളിലും മനുഷ്യജീവന്റെ നഷ്ടപ്പെടലുകളിലും, ഏറെ അരക്ഷിതാവസ്ഥ ലോകം നേരിടുകയാണ്. ഒപ്പം ദാരിദ്ര്യം, മതതീവ്രവാദം, സാമൂഹികസ്പർദ്ധ, തകരുന്ന കുടുംബങ്ങൾ, നഷ്ടപ്പെടുന്ന യുവജനങ്ങൾ, അജപാലനപരമായ മേഖലയിലുള്ള അനിശ്ചിതത്വങ്ങൾ ഇവയെല്ലാം നമ്മെ ഏറെ ആശങ്കാകുലരാകുന്നു. ഇപ്രകാരമുള്ള വിഷമസന്ധികളിലും, മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥം നമുക്ക് അനുഗ്രഹവും സംരക്ഷണവും നല്കുന്നു.

**പരിശുദ്ധനായ പിതാവ്**

സഭയും സമൂഹവും പ്രതിരോധത്തിലാകുമ്പോൾ വിശുദ്ധരായ ആത്മാക്കൾ ആണ് സഭയെ ദൈവസന്നിധിയിൽ ചേർത്തുപിടിക്കുന്നത്. മലങ്കര കത്തോലിക്കാ സഭയുടെ പരിശുദ്ധനായ പിതാവാണ് മാർ ഈവാനിയോസ്. മലങ്കര സഭയുടെ ആത്മീയശക്തി ചോർന്നുപോയ കാലത്താണ് നമ്മുടെ സഭയ്ക്ക്, ദൈവത്തെ മാത്രം സമ്പാദ്യമായി കരുതി, ഭൗതികമായ എല്ലാം ഉപേക്ഷിക്കാൻ സന്നദ്ധരായ സ്ത്രീ പുരുഷന്മാരെ കൂട്ടിച്ചേർത്ത് സന്ന്യാസമെന്ന മഹത്തായ സംസ്കൃതി തിരുമേനി സഭയിൽ സ്ഥാപിച്ചത്. വിശുദ്ധ ജീവിതത്തിന് വേണ്ടത്ര പ്രാധാന്യം കൊടുക്കാതെ സഭാസംരക്ഷണം സാധ്യമല്ല എന്ന് പിതാവിനു ബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ തന്നെ സ്വയവിശുദ്ധീകരണത്തിന്റെ പാതയായി സന്ന്യാസത്തെ അദ്ദേഹം സ്വീകരിച്ചു. മറ്റുള്ളവരുടെ വിശുദ്ധീകരണത്തിനായും സമർപ്പിതവഴി അദ്ദേഹം വെട്ടിത്തുറന്നു. ജീവിതനവീകരണത്തിന് പ്രാർത്ഥനയും, തപശ്ചര്യകളും, നോമ്പും, ഉപവാസവും,

ആത്മശോധനയും, ഭജനദിനങ്ങളും അദ്ദേഹം നിഷ്കർഷിച്ചു. കുടുംബങ്ങൾ നസ്രത്തിലെ തിരുകുടുംബത്തെ മാതൃകയാകണമെന്ന് നിർദ്ദേശിച്ചു. തന്റെ ഉപദേശങ്ങളിലൂടെയും രചനകളിലൂടെയും, അതിലുപരി ജീവിത മാതൃകയിലൂടെയും ഒരു വിശുദ്ധ ജീവിതത്തിനായി തന്റെ മക്കളെ അവിടുന്ന് ഒരുക്കി. "നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരായിരിക്കുവിൻ'' (മത്താ 5:48) എന്നതായിരുന്നു ആ പിതാവിന്റെ ഹൃദയപൂർവ്വകമായ ഉപദേശം. ദൈവപിതാവിന്റെ പരിപൂർണ്ണതയിലേക്ക്



സ്വയം വളരുവാനും, മറ്റുള്ളവരെ വളർത്തുവാനും ഏറെ പരിശ്രമിച്ച പിതാവായിരുന്നു മാർ ഈവാനിയോസ്. ദൈവത്തെ അനുകരിക്കുന്നവർക്കേ ദൈവത്തെപ്പോലെ പരിപൂർണ്ണരാകുവാനും, പരിശുദ്ധരാകാനും (ലേവ്യ 11:44) സാധിക്കുകയുള്ളു എന്ന് ദൈവദാസൻ നമുക്കു കാണിച്ചു തന്നു.

**പ്രാർത്ഥിക്കുന്ന പിതാവ്**

ഒരു പിതാവിന്റെ അഥവാ മാതാവിന്റെ കരുതലും, ആകാംക്ഷയുമൊക്കെ വെളിപ്പെടുത്തുന്നതാണ് മക്കളുടെ സംരക്ഷണത്തിനും, ഐക്യത്തിനുവേണ്ടിയുള്ള പ്രാർത്ഥന. ഒരപ്പനെന്ന നിലയിൽ മാർ ഈവാനിയോസ് പിതാവിന്റെ കാര്യവും വിഭിന്നമല്ല. ദീർഘനേരം ദൈവസന്നിധിയിൽ പ്രാർത്ഥിക്കുക എന്നത് പിതാവിന്റെ ദിനചര്യ തന്നെയായിരുന്നു. രാത്രിയുടെ യാമങ്ങളിൽ കണ്ണീരോടെ ദൈവസന്നിധിയിൽ ആയിരുന്ന തിരുമേനിക്ക് ഏറ്റം ഇഷ്ടമുള്ള പ്രാർത്ഥന, ഐക്യത്തിനുവേണ്ടിയുള്ള ക്രിസ്തുനാഥന്റെ പ്രാർത്ഥന തന്നെയായിരുന്നു. "അവരെല്ലാവരും ഒന്നായിരിക്കാൻ വേണ്ടി പിതാവേ, അങ്ങ് എന്നിലും, ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആയിരിക്കുന്നതിനും, അങ്ങനെ അവിടുന്ന് എന്നെ അയച്ചുവെന്ന് ലോകം അറിയുന്നതിനും വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു" (യോഹ 17:21). മലങ്കര സഭയുടെ തന്നെ ഐക്യ പ്രാർത്ഥനയായി ഈ അർത്ഥന മാറി എന്നത് ചരിത്രനിയോഗം. ഇഹലോക ജീവിതശേഷം സ്വർഗ്ഗത്തിലെത്തിയാലും തന്റെ അകത്തോലിക്കാ സഹോദരങ്ങളുടെ പുനരൈക്യത്തിനായി പ്രാർത്ഥിക്കും എന്ന ഉറപ്പു നല്കിയാണ്, ആ വന്ദ്യതാതൻ ഭൂമിയിൽ നിന്നും യാത്രയായത്. മാർ ഈവാനിയോസിന്റെ പിതൃഭാവം ഏറ്റവും പ്രോജ്വലമാകുന്നത് അദ്ദേഹം തന്റെ മക്കളുടെ ഐക്യത്തിനായി നിരന്തരം ദൈവസന്നിധിയിൽ പ്രാർത്ഥിക്കുന്നു എന്നതിനാലാണ്.

**ഉപസംഹാരം**

ദൈവപിതാവിന്റെ നിഴലായി നമ്മുടെ ഇടയിൽ ജീവിച്ച് 68 വർഷങ്ങൾക്കു മുമ്പ് കടന്നുപോയ വന്ദ്യപിതാവായ മാർ ഈവാനിയോസ് താതന്റെ ആത്മീയ പിതൃത്വത്തിന്റെ ചില സവിശേഷതകൾ പങ്കുവയ്ക്കുക മാത്രമാണ് ഈ ചെറിയ ലേഖനത്തിലൂടെ ചെയ്തത്. മഹനീയമായ ആ പിതൃത്വത്തിന്റെ വിവിധ തലങ്ങൾ ഇനിയും അനാവരണം ചെയ്യേണ്ടതായിട്ടുണ്ടുതാനും. പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പായുടെ "പാത്രീസ് കോർദേ" (പിതൃഹൃദയത്തോടെ) എന്ന അപ്പൊസ്തോലിക രേഖയിൽ യേശുവിന്റെ വളർത്തു പിതാവായ ജോസഫിന്റെ പിതൃത്വത്തെക്കുറിച്ച് എഴുതിയപ്പോൾ ഇപ്രകാരം കുറിച്ചു: "പിതാക്കന്മാർ ജനിക്കുകയല്ല; രൂപപ്പെടുകയാണ്'' എന്ന്. നമ്മുടെ തലമുറയിലും ഇത് സംഭവിക്കേണ്ടിയിരിക്കുന്നു. എല്ലാവർക്കും വേണം ഒരു പിതൃഹൃദയം. "എന്നെക്കാണുന്നവൻ പിതാവിനെ കാണുന്നു" എന്നു യേശു പറഞ്ഞതുപോലെ നമുക്കും നമ്മുടെ ജീവിതത്തിലൂടെ ദൈവപിതാവിനെ വെളിപ്പെടുത്താൻ പരിശ്രമിക്കാം. കുടുംബത്തിൽ മാത്രമല്ല, സഭയിലും സമൂഹത്തിലും, മറ്റുള്ളവരുടെ ജീവിതത്തിലും 'ജീവൻ സമൃദ്ധമാക്കാനുള്ള' ഉത്തരവാദിത്വങ്ങൾ നിർവ്വഹിച്ചു കൊടുക്കുമ്പോൾ ഒരർത്ഥത്തിൽ നാമും പിതാക്കന്മാരായിത്തീരുകയാണ്. പൗലോസ് അപ്പസ്തോലൻ കോറിന്തിലെ സഭയെ ഓർമ്മിപ്പിച്ചതുപോലെ "നിങ്ങൾക്കു ക്രിസ്തുവിൽ പതിനായിരം ഉപദേഷ്ടാക്കൾ ഉണ്ടായേക്കാം. എന്നാൽ പിതാക്കന്മാർ അധികമില്ല. സുവിശേഷപ്രസംഗം വഴി യേശുക്രിസ്തുവിൽ ജന്മം നൽകിയത് ഞാനാണ് (1 കോറി 4:15). ദൈവദാസൻ മാർ ഈവാനിയോസിന്റെ മാതൃകയും പിതൃത്വഭാവങ്ങളും ജീവിതത്തിൽ പകർത്താൻ നമുക്ക് പരിശ്രമിക്കാം; അതിനായി വന്ദ്യതാതന്റെ പ്രാർത്ഥനയും അനുഗ്രഹവും നമുക്ക് തേടാം.



# ക്രിമിനലുകൾ വാഴുന്ന രാഷ്ട്രീയം

**ബോബി എബ്രഹാം**

അധോലോക രാജാക്കന്മാരൊക്കെ അങ്ങ് മുംബൈയിൽ എന്നാണ് നമ്മൾ കരുതിയിരുന്നത്. വരദരാജ മുതലിയാർ, ദാവൂദ് ഇബ്രാഹിം, അരുൺ ഗാവ്‌ലി, ഛോട്ടാ ഷക്കീൽ അങ്ങനെ സ്വദേശത്തും വിദേശത്തും ഇരുന്ന് അധോലോകം നിയന്ത്രിക്കുന്നവരെക്കുറിച്ച് കേട്ട് അദ്ഭുതപ്പെട്ടിരുന്നു മലയാളി. എന്നാൽ അധോലോകം അങ്ങ് അകലെയല്ല, ഈ കേരളത്തിൽ തന്നെയുണ്ട് എന്ന വ്യക്തമായ വിവരങ്ങളാണ് പുറത്തുവരുന്നത്. 25 വയസ് മാത്രമുള്ള അർജുൻ ആയങ്കി എന്ന യുവാവ് കേരളത്തിലേക്കുള്ള സ്വർണക്കടത്ത് നിയന്ത്രിക്കുന്ന വമ്പൻ സ്രാവായി മാറിയത് ഒരു രാഷ്ട്രീയ കക്ഷിയുടെ തണലിലാണ് എന്നത് കേരളം സജീവമായി ചർച്ച ചെയ്തുകൊണ്ടിരിക്കുന്നു. വിമാനത്താവളങ്ങളും തുറമുഖങ്ങളും കേന്ദ്രീകരിച്ചുള്ള കള്ളക്കടത്ത് നേരത്തേതന്നെ ഉള്ളതാണ്. ചെറുകിട കടത്തുകാർ മുതൽ വൻകിടക്കാർ വരെ ഉൾപ്പെടുന്ന വലിയൊരു ശൃംഖല. ഉദ്യോഗസ്ഥ, രാഷ്ട്രീയ സഹായം ആവശ്യത്തിനു ലഭിക്കും. സ്വർണക്കള്ളക്കടത്താണ് ഏറ്റവും ലാഭകരം. ഒരു കിലോ സ്വർണം ദുബായിൽ നിന്ന് കേരളത്തിലെത്തിച്ചാൽ 10 ലക്ഷം രൂപ വരെയാണ് ലാഭം. കേരളീയരുടെ സ്വർണ ഭ്രമം ഇങ്ങനെ നിലനിൽക്കുന്നിടത്തോളം കാലം ഈ കച്ചവടത്തിന് ഇടിവുണ്ടാകാനും ഇടയില്ല. കരിപ്പൂരിനു പുറമേ കണ്ണൂരിലും കൂടി വിമാനത്താവളം വന്നതോടെ സ്വർണക്കടത്തുകാർ ഈ മേഖല കേന്ദ്രീകരിച്ചായി പ്രവർത്തനം. സ്വർണക്കച്ചവടക്കാരും കടത്തുകാരും രാഷ്ട്രീയക്കാരും ഉൾപ്പെടുന്ന ഒരു അധോലോകം തന്നെ ഇവിടം കേന്ദ്രീകരിച്ചു വളർന്നിരിക്കുന്നു. ഈ മേഖലയിലെ പല സ്ഥലങ്ങളിലും വലിയ രാഷ്ട്രീയ നേതാക്കൾ പോലും തങ്ങളുടെ പ്രസംഗങ്ങളിൽ കള്ളക്കടത്തുകാരെപ്പറ്റി പറയാൻ ധൈര്യപ്പെടാറില്ല. ഈ മേഖലയിലെ അധോലോക പ്രവർത്തനങ്ങൾ നിയന്ത്രിക്കുന്നവർക്ക് രാഷ്ട്രീയ സ്വാധീനം കൂടി ഉണ്ടായാൽ എന്തു സംഭവിക്കും. അർജുൻ ആയങ്കിയെപ്പോലെയുള്ളവർ നമ്മുടെ മുന്നിൽ ഉയർത്തുന്ന പ്രാഥമികമായ ചോദ്യം അതാണ്.

രാഷ്ട്രീയം ക്രിമിനൽവൽക്കരിക്കപ്പെട്ടോ അതോ ക്രിമിനലുകൾ രാഷ്ട്രീയവൽക്കരിക്കപ്പെട്ടോ?. ഈ ചോദ്യം നേരത്തേ തന്നെ ഇന്ത്യൻ രാഷ്ട്രീയത്തിൽ ഉയർന്നുവന്നിട്ടുണ്ടെങ്കിലും കേരളത്തിൽ സജീവമായി ഉയരുന്നത് അടുത്ത കാലത്താണ്. അധോലോക ക്രിമിനലുകളും കള്ളക്കച്ചവടക്കാരും എല്ലാം നിയന്ത്രിക്കുന്ന രാഷ്ട്രീയം ഉത്തരേന്ത്യയിൽ അരങ്ങുതകർക്കാൻ തുടങ്ങിയിട്ട് കാലം ഏറെയായി. ബൂത്ത് പിടിച്ചെടുക്കൽ, ഭീഷണിപ്പെടുത്തൽ തുടങ്ങിയ കലാപരിപാടികൾ ആവശ്യാനുസരണം പുറത്തെടുത്ത് ജനവിധി അനുകൂലമാക്കിയെടുത്ത് നിയമനിർമാണ സഭകളിൽ എത്തിയവരുടെ എണ്ണം ചെറുതല്ല. കള്ളക്കടത്തുകാർ പലപ്പോഴും പാവങ്ങളുടെ രക്ഷകരായി അഭിനയിച്ച് രാഷ്ട്രീയത്തിൽ സജീവമായി ഇടപെടുന്നതും കണ്ടിട്ടുണ്ട്.

കേരള രാഷ്ട്രീയം ഇന്ന് എത്തിനിൽക്കുന്നതും അതേ അവസ്ഥയിലാണോ എന്ന് ചിന്തിക്കേണ്ട സമയമാണിത്. സിപിഎം സൈബർ പോരാളികളെന്ന് അറിയപ്പെട്ടിരുന്ന അർജുൻ ആയങ്കിയും ആകാശ് തില്ലങ്കേരിയും രാഷ്ട്രീയ പ്രവർത്തനത്തിന്റെ മറവിൽ സ്വർണക്കള്ളക്കടത്തിലും കള്ളക്കടത്ത് സ്വർണം കവർച്ച ചെയ്യുന്നതിലും ക്വട്ടേഷനുകളിലും സജീവമായിരുന്നു എന്ന അറിവാണ് ഇപ്പോൾ കേരളം ഏറ്റവും കൂടുതൽ ചർച്ച ചെയ്യുന്നത്. അടുത്ത കാലത്ത് ഏറ്റവും സജീവമായ മറ്റൊരു വാർത്തയായിരുന്നു കൊടകര കുഴൽപ്പണക്കേസ്. രാഷ്ട്രീയത്തിൽ ക്രിമിനൽവൽക്കരണം എത്രയധികമായി എന്നതിന്റെ ഉദാഹരണമായാണ് ഈ രണ്ടു




സംഭവങ്ങളും ചർച്ച ചെയ്യുന്നത്. മറ്റു രാഷ്ട്രീയ കക്ഷികളെല്ലാം ക്രിമിനൽ രാഷ്ട്രീയത്തിൽ നിന്നു മുക്തരാണ് എന്ന് അതിന് അർത്ഥമില്ല. എന്നാൽ അധികാരത്തിലിരിക്കുന്ന രാഷ്ട്രീയ കക്ഷികളിൽ ക്രിമിനലുകൾ കടന്നു കൂടുന്നുണ്ടെങ്കിൽ അത് ഗൗരവതരമായ കാര്യമാണ്.

ഏറ്റവും ഒടുവിൽ വിവാദമായ സ്വർണം തട്ടിയെടുക്കൽ കേസ് ലളിതമായി പറഞ്ഞാൽ ഇങ്ങനെയാണ്. ഗൾഫിൽ നിന്ന് കോഴിക്കോട് കരിപ്പൂരിലേക്ക് എത്തിച്ച സ്വർണം തട്ടിയെടുക്കാൻ ഒരാൾ ക്വട്ടേഷൻ ഏറ്റെടുക്കുന്നു. (പൊട്ടിക്കൽ എന്നാണ് ഗുണ്ടാസംഘങ്ങൾക്കിടയിലെ കോഡ് വാക്ക്). അത് തടയാനായി മറു സംഘവും. ഇരു സംഘവും തമ്മിൽ ഏറ്റുമുട്ടലുണ്ടാകുന്നു. ഇതിനിടയിൽ എസ്കോർട്ട് വന്ന സംഘം സഞ്ചരിച്ച വാഹനം ലോറിയിലിടിച്ച് അഞ്ചുപേർ മരിക്കുന്നു. തുടർന്നു നടന്ന അന്വേഷണത്തിൽ സ്വർണം തട്ടിയെടുക്കൽ ഉൾപ്പെടെയുള്ള കഥകൾ പുറത്തുവരുന്നു. പക്ഷേ ട്വിസ്റ്റ് പിന്നീടായിരുന്നു. സ്വർണം തട്ടിയെടുക്കാൻ ശ്രമിച്ച സംഘത്തിന് നേതൃത്വം നൽകിയ യുവാക്കൾ സിപിഎം എന്ന രാഷ്ട്രീയ കക്ഷിക്കുവേണ്ടി സൈബർ പോരാളികളായി നിലകൊ വരാണ്. ഇതിലൊരാൾ റെഡ് വോളന്റിയർ ആയിരുന്നു. മറ്റൊരാൾ കോൺഗ്രസ് പ്രവർത്തകനെ വധിച്ച കേസിലെ പ്രതിയും. ഇരുവരെയും ഫെയ്സ്ബുക്കിൽ പിന്തുടരുന്നത് ആയിരങ്ങൾ.

ഈ കേസിന്റെ വിശദാംശങ്ങളിലേക്ക് കടക്കാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ രാഷ്ട്രീയത്തിലെ ക്രിമിനൽ വൽക്കരണത്തെപ്പറ്റി പറയാതിരിക്കാനും വയ്യ. തുടർച്ചയായി 30 വർഷം അധികാരത്തിലിരുന്ന ഇടതുമുന്നണി പിന്നീടെങ്ങനെ ബംഗാളിൽ നിലംതൊടാതെ പോയി എന്നു ചിന്തിച്ചാൽ കേരളം അഭിമുഖീകരിക്കാൻ പോകുന്ന അപകടത്തെപ്പറ്റി ബോധ്യമുണ്ടാകും. അധികാരമുള്ളവനൊപ്പം നിൽക്കുക എന്നത് വലിയൊരു വിഭാഗം ആളുകളുടെ സ്വഭാവമാണ്. അതുകൊണ്ടാണല്ലോ ഇവിടം ഭരിച്ച വൈദേശിക ശക്തികളുടെ സൈന്യാധിപന്മാരുൾപ്പെടെ ഇവിടെനിന്നുള്ളവരായത്. ഇന്ത്യയെ നൂറ്റാണ്ടുകൾ അടക്കിഭരിച്ച ബ്രിട്ടീഷുകാർ ഇവിടെ ഭരണത്തിനായി നിയോഗിച്ചത് വളരെ കുറച്ച് ബ്രിട്ടീഷുകാരെ മാത്രമാണ്. എന്നാൽ ബ്രിട്ടീഷ് പട്ടാളത്തിനൊപ്പവും മറ്റ് അധികാര സ്ഥാനങ്ങളിലും അഭിമാനത്തോടെ നിന്നത് ഇന്ത്യക്കാർ തന്നെയായിരുന്നു. അവർ തന്നെയാണ് ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തെ തകർക്കാൻ മുന്നിട്ടിറങ്ങിയതും.

ബംഗാളിൽ ഭരണം തുടർച്ചയായി കയ്യാളിയതോടെ ക്രിമിനലുകൾ ഉൾപ്പെടെ പാർട്ടി അണികളായി മാറി. കോടതിയും പൊലീസും നോക്കുകുത്തിയായി. ഗ്രാമങ്ങളിൽ അധികാരം കൈയാളിയത് പാർട്ടിയുടെ പ്രാദേശിക നേതാക്കളായിരുന്നു. അവർ തന്നെ ശിക്ഷയും വിധിച്ചു. അതിനെയാണ് സെൽ ഭരണം എന്നു വിളിച്ചുപോന്നത്.

അങ്ങനെ ഒരു രാഷ്ട്രീയ കക്ഷിക്കുണ്ടാകാവുന്ന എല്ലാ ജീർണതയും ഇടതുമുന്നണിക്കുണ്ടായി. അതിനു മുമ്പ് സിദ്ധാർഥ് ശങ്കർ റേയുടെ നേതൃത്വത്തിലുള്ള കോൺഗ്രസ് സർക്കാരും പൊലീസിനെ ഉൾപ്പെടെ അഴിച്ചുവിട്ട് ജനങ്ങളെ അടക്കിഭരിക്കാനാണ് ശ്രമിച്ചത്. ഏതായാലും സിദ്ധാർഥ് ശങ്കർ റേയ്ക്കു ശേഷം കോൺഗ്രസിനും ബുദ്ധദേവ് ഭട്ടാചാർജിക്കു ശേഷം ഇടതുമുന്നണിക്കും വീണ്ടും അവിടെ അധികാരമേറാൻ കഴിഞ്ഞിട്ടില്ല. ജനം അവരെ വെറുത്തു എന്നു പറയുന്നതാവും ശരി. ബംഗാളിലെ സ്ഥിതി നോക്കിയാൽ മമത ബാനർജി സർക്കാരും ഏതാണ്ട് ആ വഴിക്കുതന്നെയാണ് നീങ്ങുന്നതെന്നു മനസ്സിലാകും. ഇടതുമുന്നണി നിലംപരിശായതോടെ അവസരവാദികളെല്ലാം തൃണമൂലിലേക്കു ചേക്കേറിയെന്നു പറയാം. കൊല്ലും കൊലയും ചെയ്യാൻ അധികാരമുള്ളവരായി ഈ ക്രിമിനലുകൾ മാറുന്നു. അധികാരത്തിൽ നിന്നു പുറത്തുപോകുമെന്നു പേടിയില്ലെങ്കിൽ എന്തൊക്കെ അപകടം സംഭവിക്കാമെന്നതിനു തെളിവാണ് ഈ അനുഭവങ്ങൾ.

ബിഹാർ രാഷ്ട്രീയവും ഇതിൽ നിന്നു ഭിന്നമല്ല. ലാലുപ്രസാദ് യാദവിന്റെ തണലിലാണ് അവിടെ ക്രിമിനൽ രാഷ്ട്രീയം അരങ്ങേറിയതെന്ന് ആരോപണമുണ്ട്. പപ്പുയാദവിനെപ്പോലെയുള്ളവരൊക്കെ രാഷ്ട്രീയത്തിൽ വളർന്നത് ലാലുവിന്റെ തണലിലായിരുന്നു. ഒടുവിൽ ലാലു കാലിത്തീറ്റ കുംഭകോണ കേസിൽ ഉൾപ്പെട്ട് ജയിലിലായതോടെ ക്രിമിനൽ രാഷ്ട്രീയക്കാർ മറ്റു പാർട്ടികളിലേക്കും ചേക്കേറി. ചിലർ സ്വന്തം രാഷ്ട്രീയ പാർട്ടി പോലും രൂപീകരിച്ചു. രാഷ്ട്രീയത്തിൽ ക്രിമിനലുകളുടെ സ്വാധീനം ഒഴിവാക്കുന്നതിന്റെ ഭാഗമായി തിരഞ്ഞെടുപ്പ് കമ്മിഷൻ സ്വീകരിച്ച നടപടികളും വലിയ ഫലമൊന്നും ഉണ്ടാക്കിയതായി കണ്ടിട്ടില്ല. നമ്മുടെ നീതിന്യായ വ്യവസ്ഥയിൽ കേസുകൾ തീരാൻ വർഷങ്ങളെടുക്കുമെന്നത് ക്രിമിനലുകളായ രാഷ്ട്രീയക്കാർക്ക് സഹായകരമാകുന്നു.

ഉത്തരേന്ത്യൻ രാഷ്ട്രീയത്തിൽ നിന്നു ഭിന്നമായിരുന്നു എന്നും കേരളത്തിലെ രാഷ്ട്രീയം. ഇവിടെയും രാഷ്ട്രീയത്തിൽ ക്രിമിനലുകളുടെ

സാന്നിദ്ധ്യം എന്നുമുണ്ടായിരുന്നു. പക്ഷേ ഉന്നതതലങ്ങളിലേക്ക് അവരുടെ സ്വാധീനം പരിമിതമായിരുന്നു. കണ്ണൂരിൽ രാഷ്ട്രീയ എതിരാളികളെ വകവരുത്തുന്നതിനാണ് ക്രിമിനൽ സംഘങ്ങളെ രാഷ്ട്രീയ കക്ഷികൾ ഊട്ടിവളർത്തിയിരുന്നത്. എന്നാൽ അവരെ രാഷ്ട്രീയ കക്ഷികളുടെ ഭാരവാഹിത്വത്തിലേക്കും മറ്റും കൊണ്ടുവരാതിരിക്കാനും ശ്രമിച്ചിരുന്നു. എന്നാൽ സമീപ കാലത്തായി കാര്യങ്ങൾ മാറിമറിയുകയാണ്. ക്രിമിനലുകൾക്ക് അനായാസമായി രാഷ്ട്രീയ നേതൃത്വത്തെ സ്വാധീനിക്കാനും തട്ടിപ്പ് നടത്താനും വലിയ നേതാക്കളെ നിയന്ത്രിക്കാൻ പോലും സാധിക്കുമെന്ന രീതിയിലേക്ക് കാര്യങ്ങൾ പോയി. കഴിഞ്ഞ യുഡിഎഫ് ഭരണകാലത്ത് സോളർ പോലെയുള്ള ഇടപാടുകളായിരുന്നു ആരോപണമായി ഉയർന്നതെങ്കിൽ അടുത്ത ഇടതു സർക്കാരിന്റെ കാലമായപ്പോഴേക്കും മുഖ്യമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്നയാൾ തന്നെ സ്വർണക്കടത്തിൽ അന്വേഷണം നേരിടുന്ന സ്ഥിതിയിലേക്കെത്തി. മാത്രമല്ല, പ്രത്യേക വിദ്യാഭ്യാസ യോഗ്യതകളൊന്നുമില്ലാതിരുന്ന ഒരു സ്ത്രീക്ക് പിൻവാതിലിലൂടെ സർക്കാർ ജീവനക്കാരിയാകാനും ഒരു ക്രിമിനൽ സംഘത്തിന്റെ ഒത്താശയോടെ വൻതോതിൽ സ്വർണം കടത്താനും സർക്കാർ ഇടപാടുകളിൽ പോലും ഇടനിലക്കാരിയായി നിന്ന് പണം സമ്പാദിക്കാനും കഴിഞ്ഞു എന്നത് അമ്പരപ്പോടെയാണ് ജനം തിരിച്ചറിഞ്ഞത്.

എന്നാൽ അതിനും അപ്പുറത്തേക്കാണ് ഇപ്പോഴത്തെ പോക്ക് എന്ന് ആയങ്കിയും തില്ലങ്കേരിയും ഒക്കെ തെളിയിക്കുന്നു. ഇവർ ഒരേ സമയം ക്വട്ടേഷനുകൾ ഏറ്റെടുക്കുകയും ഒരു രാഷ്ട്രീയ പ്രസ്ഥാനത്തിന്റെ മുഖമായി പൊതുസമൂഹത്തിൽ നിൽക്കുകയും ചെയ്യുന്നു. ഇതിൽ ഒരാൾ ഷുഹൈബ് വധക്കേസിൽ പ്രതിയുമാണ്. അതായത് കൊലപാതകം, സ്വർണം തട്ടിയെടുക്കൽ എന്നിങ്ങനെ എതു ക്വട്ടേഷനും ഏറ്റെടുക്കുന്നവർ. കുറച്ചുകാലം മുമ്പ് ഒരു രാഷ്ട്രീയ പ്രസ്ഥാനത്തിന്റെ നേതാവ് പ്രചാരണ ജാഥയ്ക്കിടെ കളങ്കിതനായ വ്യക്തിയുടെ വാഹനത്തിൽ യാത്ര ചെയ്തതും വിവാദമായിരുന്നു. അവിടെ നടന്ന തദ്ദേശ തിരഞ്ഞെടുപ്പിൽ സീറ്റ് നിഷേധിക്കപ്പെട്ട ആരോപണ വിധേയനായ ഒരാൾ വിജയിച്ചപ്പോൾ ഇടതുപക്ഷ സ്ഥാനാർഥിക്ക് ഒരു വോട്ടുപോലും കിട്ടാതിരുന്നതും ചർച്ചയായിരുന്നു. അതായത് ഭരണത്തിന്റെ ഒത്താശ താഴേത്തട്ടിലേക്കും എത്തുന്നു. താഴേത്തട്ടിൽ നിന്ന് മുകളിലേക്കും ബന്ധം പോകുന്നു. കളങ്കിതർക്ക് സുരക്ഷിത താവളമായി രാഷ്ട്രീയ കക്ഷികൾ മാറുന്നു. മുഖ്യധാരാ കക്ഷികളൊന്നും ഇതിൽ നിന്നു മുക്തമല്ല.

കൊടകര കുഴൽപ്പണ കേസിൽ വ്യക്തമാകുന്നത് തിരഞ്ഞെടുപ്പ് പ്രചാരണത്തിനായി കൊണ്ടുവന്ന വൻ തുക തട്ടിയെടുത്തുവെന്നതാണ്. തിരഞ്ഞെടുപ്പിൽ നിയമവിധേയമായി ചെലവാക്കാവുന്ന പണത്തിന് പരിധിയുണ്ട്. അത് കഴിഞ്ഞുള്ള തുകയാണ് അനധികൃതമായി എത്തിക്കുന്നത്. ഇത് പലപ്പോഴും എത്തുന്നതും ക്രിമിനൽ സംഘങ്ങളിലേക്കാണ്.

ഇനി മറ്റുചില കാര്യങ്ങളിലേക്കും കടക്കാം. അർജുൻ ആയങ്കി, ആകാശ് തില്ലങ്കേരി എന്നിവരെ ഡിവൈഎഫ്ഐയിൽ നിന്ന് നേരത്തേ പുറത്താക്കിയിരുന്നുവെന്നാണ് നേതൃത്വം ഇപ്പോൾ അവകാശപ്പെടുന്നത്. അങ്ങനെയെങ്കിൽ എന്തിന് പുറത്താക്കി എന്ന ചോദ്യം ഉയരുന്നു. ആശയപരമായ വ്യതിയാനം, കളങ്കിതമായ നടപടികൾ എന്നിവയാണ് പൊതുവേ ഒരു രാഷ്ട്രീയ കക്ഷിയിൽ നിന്ന് പ്രവർത്തകരെ ഒഴിവാക്കാനുള്ള കാരണം. ഇതിൽ ആശയപരമായ ഭിന്നതയാണെങ്കിൽ അത് ഉൾപാർട്ടി കാര്യം ആണ്. എന്നാൽ കളങ്കിതമായ നടപടികളാണ് കാരണങ്ങളെങ്കിൽ എന്തിന് പുറത്താക്കി എന്ന് അറിയാനുള്ള അവകാശം പൊതുജനത്തിനുണ്ട്. സ്വർണക്കടത്ത്, ക്വട്ടേഷൻ മുതലായ കാര്യങ്ങളാണ് കാരണമെങ്കിൽ അത് നിയമസംവിധാനത്തിന്റെ മുമ്പിലേക്ക് കൊണ്ടുവന്നിട്ടുണ്ടോ എന്ന ചോദ്യവും ഉയരുന്നു. പുറത്താക്കപ്പെട്ടവർ എന്ന് ഇന്നു വിശേഷിപ്പിക്കപ്പെടുന്നവർ പാർട്ടി പ്രവർത്തകരാൽ ആരാധിക്കപ്പെടുന്നവരാണ് എന്നതും കാണാതിരുന്നുകൂടാ. പ്രത്യേകിച്ച് ഒരു ജോലിയും വ്യാപാരവും ഇല്ലാത്ത പാർട്ടി അംഗങ്ങൾ എങ്ങനെ ആർഭാട ജീവിതം നയിക്കുന്നു, വലിയ വീടുകൾ വയ്ക്കുന്നു, വലിയ കാറുകൾ വാങ്ങുന്നു എന്നൊക്കെ രാഷ്ട്രീയ കക്ഷികൾ അന്വേഷിക്കേണ്ടതില്ലേ എന്ന ചോദ്യവും ഉയരുന്നു. അതിനു പക്ഷേ ധാർമികതയുള്ള നേതൃത്വം വേണം.

ഏറ്റവും ഒടുവിൽ ഉയർന്ന ഈ സ്വർണക്കടത്തു കേസിൽ മറ്റു ചില ചോദ്യങ്ങളും ഉയരുന്നു. ഇതിൽ പ്രതികളായവരെ സംബന്ധിച്ച് നേരത്തേതന്നെ പ്രവർത്തകരോട് റിപ്പോർട്ടിങ് നടത്തിയിരുന്നു എന്നു വ്യക്തമാക്കിയത് ഡിവൈഎഫ്ഐ സംസ്ഥാന സെക്രട്ടറിയാണ്. എന്നിട്ടും വീണ്ടും പാർട്ടി അംഗം സജേഷ് ഈ പ്രതികളുമായി നിരന്തരം ബന്ധപ്പെട്ടു എന്നാണ് വ്യക്തമാകുന്നത്. അപ്പോൾ പാർട്ടി നടപടി, റിപ്പോർട്ടിങ് എന്നിവയൊക്കെ പാർട്ടി അംഗങ്ങൾ തന്നെ തമാശയായി കാണുന്നു എന്നാണല്ലോ മനസ്സിലാക്കേണ്ടത്. ക്വട്ടേഷൻ സംഘങ്ങൾക്കെതിരെ ഡിവൈഎഫ്ഐ നടത്തിയ സമ്മേളനത്തിനിടെ വൈദ്യുതി വിച്ഛേദിച്ചത് ക്വട്ടേഷൻ സംഘമാണെന്നു മനസ്സിലാക്കിയിട്ടു പോലും പരാതി നൽകാൻ ആവാതെ പോകുന്നതിനു പിന്നിലും ഇത്തരം കാരണങ്ങളാണെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ടി.പി. ചന്ദ്രശേഖരൻ വധക്കേസിൽ ജയിലിൽ കഴിയുന്ന കൊടി സുനി, കിർമാണി മനോജ് എന്നിവർ അവിടെയിരുന്ന് അധോലക ഗുണ്ടകളെ നിയന്ത്രിക്കുന്നു എന്നു വ്യക്തമായതാണ്. അന്വേഷണവും നടന്നു. ഒന്നും സംഭവിച്ചില്ല. ഇപ്പോഴും അവർ സമൂഹ മാധ്യമങ്ങളിൽ ഇടപെടുന്നുവെന്നും രാജ്യാന്തര സ്വർണക്കടത്ത് സംഘങ്ങളെ നിയന്ത്രിക്കുന്നുവെന്നുമാണ് മാധ്യമ റിപ്പോർട്ടുകളിൽ നിന്നു മനസ്സിലാകുന്നത്. ടിപി കേസിലെ ഒരു പ്രതി പരോളിലിറങ്ങി നടത്തിയ കല്യാണത്തിന് ആശംസ അറിയിച്ചു ചെന്നത് എ.എൻ. ഷംസീർ എംഎൽഎ ആയിരുന്നു. ഇത്തരം ക്രിമിനലുകൾക്ക് എവിടെയെല്ലാമാണ് ബന്ധമുള്ളതെന്നതിന് വേറെ തെളിവ് വേണോ?. ജയിൽ നവീകരണ കേന്ദ്രമാണ് എന്നും ആ കുറ്റവാളി നല്ലവനായി എന്നു താൻ കരുതിയെന്നുമാണ് എംഎൽഎ നിഷ്കളങ്കമായി പറഞ്ഞത്.

കാട്ടേഷൻ കുറ്റവാളികളെ മഹത്വവൽക്കരിക്കുന്ന രീതി സർക്കാരിനുമുണ്ടോ എന്നു സംശയിക്കണം. കാസർകോട് പെരിയയിൽ രണ്ട് യുവാക്കളെ വെട്ടിക്കൊന്ന കേസ് സിബിഐക്ക് കൈമാറാതിരിക്കാനായി സുപ്രിം കോടതിയിൽ വരെ പോയി ഇടതു സർക്കാർ. അഭിഭാഷകർക്ക് കൊടുത്തത് കോടികൾ. എന്നിട്ടും തിരിച്ചടിയുണ്ടായത് പഠിക്കാതെ പ്രതികളുടെ ഭാര്യമാർക്ക് സർക്കാർ ആശുപത്രിയിൽ താൽക്കാലിക ജോലിയും നൽകി. കുറ്റവാളികളെ പ്രോൽസാഹിപ്പിക്കുന്ന നയം തന്നെയെന്നു സംശയിച്ചാൽ കുറ്റം പറയാനാവില്ല. ടിപി കേസിൽ പ്രതിയായ ശിക്ഷ അനുഭവിച്ച നേതാവ് മരിച്ചപ്പോൾ വലിയ രക്തസാക്ഷി പരിവേഷമാണ് സിപിഎം നൽകിയത്. അദ്ദേഹത്തിന് സ്മാരകവും നിർമിച്ചു.

എല്ലാ കേസുകളും ഒത്തുതീർപ്പ് രാഷ്ട്രീയത്തിൽ അവസാനിക്കും എന്ന് രാഷ്ട്രീയ നേതൃത്വങ്ങൾക്ക് അറിയാം. അണികൾക്കും അറിയാം. അതുകൊണ്ടാണല്ലോ രാഷ്ട്രീയ കക്ഷികളും നേതാക്കളും പ്രതികളായി വരുന്ന കേസുകളുടെയൊന്നും അന്വേഷണം മുന്നോട്ടു പോകാതെ വരുന്നത്. അധികാരം എവിടെയെങ്കിലും ഉണ്ടായാൽ മാത്രം മതി. അത് എങ്ങനെ ഉപയോഗിക്കണം എന്ന് ഭരണക്കാർക്കറിയാം. സത്യത്തിൽ ജനങ്ങളും ഈ നിലവാരത്തകർച്ചയ്ക്ക് ഉത്തരവാദികളാണ്. ഭരണത്തിലിരിക്കുന്നവർക്ക് എന്തു ധാർമികച്യുതി ഉണ്ടായാലും നമുക്ക് എന്തു കിട്ടും എന്നു നോക്കിയാൽ മതി എന്നു ചിന്തിക്കുന്ന ജനങ്ങളുള്ളിടത്തോളം കാലം ഇതൊക്കെ ഇങ്ങനെ തന്നെ പോകും. ഒടുവിൽ കാട്ടേഷൻ സംഘങ്ങൾ നമ്മുടെ ദൈനംദിന ജീവിതത്തിലും പിടിമുറുക്കുമ്പോഴായിരിക്കും എല്ലാവരും കാര്യങ്ങൾ തിരിച്ചറിയുക.

സ്വർണക്കടത്ത് വലിയ വിവാദമായി മാറുമ്പോൾ ഭരണത്തിലെ മറ്റെല്ലാ വീഴ്ചകളും മറവിയിലാവുകയാണ്. മുട്ടിൽ മരം മുറി കേസ് സംസ്ഥാന രാഷ്ട്രീയത്തെ പിടിച്ചുലയ്ക്കുമെന്നു കരുതിയതാണ്. ഒരു വിവാദ ഉത്തരവിന്റെ മറവിൽ കേരളം മുഴുവൻ വനം കൊള്ള നടത്തിയ സംഭവം ഞെട്ടലോടെയാണ് അറിഞ്ഞത്. കർഷകരെ



മറയാക്കിയായിരുന്നു കൊള്ള. അധികാരത്തിലുള്ള പ്രധാന രാഷ്ട്രീയ കക്ഷികൾ അറിഞ്ഞുള്ള കൊള്ള. സംസ്ഥാന ഖജനാവിന് ശതകോടികൾ നഷ്ടമാക്കിയ ആ കൊള്ള പക്ഷേ പെട്ടെന്ന് വിസ്മൃതിയിലായി. എല്ലാവരും ആയങ്കിക്കു പിന്നാലെയാണ്. ഇതാണ് കേരളത്തിലെ അവസ്ഥ. എപ്പോഴും എന്തെങ്കിലും വിവാദം വേണമെന്നേയുള്ളു. കുറ്റവാളികൾ ശിക്ഷിക്കപ്പെടുന്നില്ല. ഉത്തരവാദപ്പെട്ടവർ ജനങ്ങളോട് മറുപടി പറയുന്നുമില്ല. തിരുവനന്തപുരം സ്വർണക്കടത്തും മറ്റും ആരും ചർച്ച ചെയ്യുന്നുപോലുമില്ല ഇപ്പോൾ.

സ്ഥാനമൊഴിഞ്ഞ ഡിജിപി ലോക്നാഥ് ബെഹ്റ പടിയിറങ്ങും മുമ്പ് പറഞ്ഞത് കേരളം തീവ്രവാദികളുൾപ്പെടെ നോട്ടമിടുന്ന സംസ്ഥാനമായി മാറിക്കഴിഞ്ഞുവെന്നാണ്. എല്ലാ ക്രിമിനലുകളും രാഷ്ട്രീയ കക്ഷികളിലേക്ക് നുഴഞ്ഞുകയറിയിരിക്കുന്ന കാലമാണിത്. മുഖംമൂടിയായി മുഖ്യധാരാ രാഷ്ട്രീയ പ്രവർത്തനവും അണിയറയിൽ തീവ്രവാദവും കാട്ടേഷനുമാണ് ഇത്തരം ക്രിമിനലുകളുടെ രീതി. എന്നാൽ നേരിടുന്നതിൽ പൊലീസിനും പ്രയാസങ്ങളുണ്ട് എന്നാണ് മനസ്സിലാക്കേണ്ടത്.

**മേമ്പൊടി**

ഇന്ധന വില കേരളത്തിലും ലീറ്ററിന് നൂറു കടന്നു. ഭരണത്തിലേറിയാൽ പെട്രോൾ വില ലീറ്ററിന് 50 രൂപയാക്കുമെന്നായിരുന്നു ബിജെപി വാഗ്ദാനം. ഇന്ധന വില കൂടുന്നത് ഭരണത്തിലിരിക്കുന്നവരുടെ കഴിവുകേടാണെന്നായിരുന്നു നരേന്ദ്ര മോദി പ്രതിപക്ഷത്തിരുന്നപ്പോൾ പറഞ്ഞത്. ഇപ്പോൾ കേന്ദ്രം നികുതി കൂട്ടിക്കൂട്ടി പെട്രോൾ, ഡീസൽ വില ഉയരത്തിലെത്തിച്ചു. കേരള സർക്കാരും അധിക വരുമാനത്തെ പ്രണയിച്ചതോടെ വില നൂറും കടന്നുപോയി. എവിടെയെത്തിനിൽക്കുമെന്ന് ഒരു രൂപവുമില്ലാത്ത പോക്കാണ്. ഇതിനിടയിൽ ഒതുക്കത്തിൽ പാചകവാതക സബ്സിഡി കേന്ദ്രം നിർത്തലാക്കുകയും ചെയ്തു. ഇപ്പോൾ പെട്രോൾ വില കൂട്ടുന്നത് എന്തോ നല്ല കാര്യമാണെന്ന മട്ടിലാണ് കേന്ദ്ര ഭരണാനുകൂലികളുടെ വാദങ്ങൾ. കക്കൂസ് പണിയണം, റോഡ് പണിയണം അങ്ങനെ എത്രയെത്ര ന്യായങ്ങൾ. ഇതിനിടയിൽ മികച്ച പൊതുമേഖലാ സ്ഥാപനങ്ങളെല്ലാം വിറ്റു തുലയ്ക്കാനും മടിക്കുന്നില്ല. എന്നിട്ടും കാശില്ലെന്ന പരിദേവനം മാത്രം. എല്ലാം വിറ്റുകഴിയുമ്പോൾ ഈ മണ്ണെങ്കിലും ബാക്കിയുണ്ടായാൽ നല്ലത്.





# റോമിലെ ഏഴ് തീർത്ഥാടന ദേവാലയങ്ങൾ (ഒന്നാം ഭാഗം)

**റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ**

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരത്തെ പിന്തുടർന്നു വന്ന ആദ്യ നൂറ്റാണ്ടുകളിലെ അനേകായിരം രക്തസാക്ഷികളായ വിശ്വാസികളുടെ ഭൗതീക ശരീരങ്ങൾ അന്ത്യവിശ്രമം കൊള്ളുന്ന പുണ്യനഗരമെന്ന നിലയിൽ ഇറ്റലിയുടെ തലസ്ഥാനമായ റോമിന് ക്രിസ്തീയ തീർത്ഥാടന ഇടങ്ങളിൽ ജറുസലേമിന് ശേഷം രണ്ടാം സ്ഥാനമാണുള്ളത്. ക്രിസ്തുവിന്റെ സ്നേഹസന്ദേശം ലോകത്തിന്റെ അതിർത്തികൾ വരെ എത്തിക്കുക എന്ന ദൈവീക ദൗത്യത്തിലെ അതുല്യ നായകന്മാരായ പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ കർമ്മ മണ്ഡലമെന്ന നിലയിലും അവരുടെ അസ്ഥികൾ ഉറങ്ങുന്ന ബസിലിക്കകൾ ഉൾപ്പെടുന്ന നഗരമെന്ന കാരണത്താലും സഭയുടെ ആദ്യകാലങ്ങളിൽ തന്നെ ഇവിടേക്ക് അനേകായിരം തീർത്ഥാടകർ അനുദിനമെന്നോണം എത്തിയിരുന്നു. "റോമാനഗരം ഒരു ദിവസം കൊണ്ട് നിർമ്മിച്ചതല്ല" എന്ന പഴമൊഴി റോമിലുള്ള ദേവാലയങ്ങളും ഒരു ദിവസം കൊണ്ട് നിർമ്മിച്ചതല്ല എന്ന പ്രയോഗത്തിലും പ്രസക്തമാണ്. ഇന്ന് ചെറുതും വലുതുമായി ഏതാണ്ട് ആയിരത്തിനടുത്ത് ദേവാലയങ്ങളും വിവിധ ക്രിസ്തീയ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട് അതിനേക്കാൾ അധികം ചാപ്പലുകളും റോമൻ നഗരത്തിൽ മാത്രമായുണ്ട്.

മതസ്വാതന്ത്ര്യത്തിന്റെ ജീവവായു ശ്വസിക്കാൻ തുടങ്ങിയപ്പോൾ ചരിത്രപരവും മതപരവുമായ കാരണങ്ങളാൽ റോമിലെ ചില ദേവാലയങ്ങൾക്ക് ക്രൈസ്തവവിശ്വാസികളുടെ ഇടയിൽ വലിയ പ്രാമുഖ്യം ലഭിച്ചു. അങ്ങനെ ക്രിസ്തീയ കാലചക്ര സംക്രമണത്തിൽ അവ തീർത്ഥാടന ദേവാലയങ്ങളായി പരിണമിച്ചു. പിന്നീട് യൂറോപ്പിലെ പ്രമുഖ നഗരങ്ങളിൽ നിന്ന് റോമിലേക്ക്



നീളുന്ന തീർത്ഥാടന പാതകൾ രൂപപ്പെട്ടതും ചരിത്രത്തിന്റെ ഭാഗമാണ്. ഇറ്റലിയിലെ വിവിധ തീർത്ഥാടന പാതകൾ കൂടാതെ ഇന്നും സജീവമായി നിൽക്കുന്ന അത്തരത്തിലുള്ള ഒരു പാതയാണ് ഇംഗ്ലണ്ടിലെ കാന്റർബറിയിൽ നിന്നും റോമിലേക്ക് നീളുന്ന 'വിയ ഫ്രാൻസിജേന' എന്നറിയപ്പെടുന്ന വഴി. 'ഫ്രാൻസിലൂടെയുള്ള വഴി' എന്നാണ് 'വിയ ഫ്രാൻസിജേന' അർത്ഥമാക്കുന്നതെങ്കിലും ഇംഗ്ലണ്ട്, ഫ്രാൻസ്, സ്വിറ്റ്സർലൻഡ്, ഇറ്റലി എന്നീ രാജ്യങ്ങളിലൂടെ കടന്നുപോകുന്ന 1700 കിലോമീറ്റർ നീളമുള്ള ദൈർഘ്യമേറിയ ഒരു പാതയാണിത്. കാന്റർബറി കത്തീഡ്രലിൽ നിന്നും പുരാതന കാലം മുതൽ ആരംഭിച്ച ഒരു തീർത്ഥാടനമാണിതെങ്കിലും വി. തോമസ് ബക്കറ്റിന്റെ (1118-1170) രക്തസാക്ഷിത്വത്തോടെ അതിന് കൂടുതൽ പ്രാധാന്യം കൈവന്നു. (മധ്യകാലയുഗത്തിൽ ഈ പാതയിലൂടെ റോമിലെത്തി വീണ്ടും ഇറ്റലിയുടെ അപുളിയ തുറമുഖം വഴി വിശുദ്ധ നാട്ടിലേക്ക് യാത്ര ചെയ്തിരുന്ന തീർത്ഥാടകരും ഉണ്ടായിരുന്നു). എന്നാൽ കാന്റർബെറിയിലെ ആർച്ചുബിഷപ്പായിരുന്ന സിജെറിക് സീരിയസ് (+994) പത്താം നൂറ്റാണ്ടിൽ ആർച്ച് ബിഷപ്പിന്റെ പാലിയം സ്വീകരിക്കാൻ വേണ്ടി റോമിലേക്ക് നടന്നതിന്റെ വഴി വിവരിച്ചുകൊണ്ട് ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചതോടെയാണ് ഈ പാത അനേകായിരങ്ങൾക്ക് പ്രചോദനമേകി വലിയ തീർത്ഥാടന വഴിയായി പരിണമിക്കുന്നത്. (2020 സെപ്റ്റംബർ മാസത്തിൽ പത്തു ദിവസം ഈ പാതയുടെ സ്വിറ്റ്സർലന്റിലൂടെയുള്ള 250 കിലോമീറ്റർ നടക്കാനുള്ള അനുഗ്രഹം എനിക്കുണ്ടായിട്ടുണ്ട്).

എന്നാൽ ഇവിടെ നമ്മുടെ വിചിന്തനത്തിന് വിഷയീഭവിക്കുന്ന റോമിലെ ഏഴു ബസിലിക്കകളെ ഉൾക്കൊള്ളുന്ന ഇന്നത്തെ രീതിയിലുള്ള തീർത്ഥാടനം ആരംഭിക്കുന്നത് പതിനാറാം നൂറ്റാണ്ടിൽ വി. ഫിലിപ് നേരിയാണ് (1515-1595). ഏതാണ്ട് ഇരുപതു കിലോമീറ്ററോളം വരുന്ന ഈ തീർത്ഥാടനം അന്ന് പെസഹാ ബുധനാഴ്ചയായിരുന്നു നടത്തപ്പെട്ടിരുന്നത്. 1553-ൽ അദ്ദേഹം ഇങ്ങനെ ഒരു തീർത്ഥാടനത്തിന് തുടക്കം കുറിച്ചതിന്റെ കാരണം വിശുദ്ധന്മാരുടെ പൈതൃകങ്ങളെക്കുറിച്ചു തന്റെ തലമുറയ്ക്ക് പറഞ്ഞുകൊടുക്കുന്നതിന് വേണ്ടിയാണ്. അന്നത്തെ റോമിലെ വലിയ ലൗകീക ആഘോഷങ്ങൾക്ക് പകരമായി ക്രിസ്തീയ വിശ്വാസത്തിലധിഷ്ഠിതമായ ഒരു കാര്യപരിപാടി കൂടി ആയിരുന്നു ഇത്. വി. ഫിലിപ് നേരി തയ്യാറാക്കിയ പട്ടികയിലുണ്ടായിരുന്നത് വി. പത്രോസിന്റെ ബസിലിക്ക, വി. പൗലോസിന്റെ ബസിലിക്ക, മരിയ മജോറെ ബസിലിക്ക, വി. ജോൺ ലാറ്ററൻ ബസിലിക്ക, വി. സെബസ്ത്യാനോസിന്റെ ബസിലിക്ക, റോമിലെ ജറുസലേമിലെ വിശുദ്ധ കുരിശിന്റെ ബസിലിക്ക, വി. ലോറൻസിന്റെ ബസിലിക്ക എന്നിവയാണ്. അതിൽ ആദ്യത്തെ നാലെണ്ണം മേജർ ബസിലിക്കകളും ബാക്കി മൂന്നെണ്ണം മൈനർ ബസിലിക്കകളുമാണ്. ഫിലിപ്പ് നേരിയും അദ്ദേഹത്തിന്റെ സുഹൃത്തുക്കളും അതിരാവിലെ എഴുന്നേറ്റ് യാത്ര ആരംഭിക്കുകയും ഓരോ ദേവാലയത്തിലുമെത്തി പ്രാർത്ഥിക്കുകയും ഒരു ചെറിയ വചന ശുശ്രൂഷ നടത്തുകയുമായിരുന്നു പതിവ്. ഈ സമയത്ത് ആ ദേവാലയത്തിൽ മറ്റു വിശ്വാസികളും ഇവരോടൊപ്പം പ്രാർത്ഥനയിൽ സംബന്ധിക്കുകയും അദ്ദേഹത്തിന്റെ വചനങ്ങൾക്ക് കാതോർക്കുകയും ചെയ്തിരുന്നു.

ഈ ഏഴു ബസിലിക്കകൾ അദ്ദേഹം തിരഞ്ഞെടുക്കുന്നതിന് ചരിത്രപരവും വിശ്വാസപരവുമായ ചില കാരണങ്ങൾ ഉണ്ടായിരുന്നു. ബോനിഫസ് എട്ടാമൻ (1230-1303) മാർപാപ്പയാണ് ക്രിസ്തുവർഷം 1300 ജൂബിലി വർഷമായി പ്രഖ്യാപിക്കുകയും തുടർന്ന് വിശുദ്ധ പത്രോസിന്റെയും പൗലോസിന്റെയും ബസിലിക്കകൾ തീർത്ഥാടന ദേവാലയങ്ങളായി പ്രഖ്യാപിക്കുകയും ചെയ്തത്. ക്ലമന്റ് ആറാമൻ (1291-1352) മാർപാപ്പ 1350-ൽ അതിനോടൊപ്പം ജോൺ ലാറ്ററൻ ബസിലിക്കയും ഗ്രിഗറി പതിനൊന്നാമൻ (1329-1378) മാർപാപ്പ 1375-ൽ മരിയ മജോറെ ദേവാലയവും അതിനോടൊപ്പം ചേർക്കുകയും ചെയ്തു. ഈ ദേവാലയങ്ങളിൽ എല്ലാം ജൂബിലി വർഷത്തിൽ മാത്രം തുറക്കുന്ന ഒരു വിശുദ്ധ വാതിൽ ഉണ്ട്. കാരുണ്യത്തിന്റെ ഈ പ്രത്യേക കവാടത്തിലൂടെ അനുതാപത്തോടെയും പ്രാർത്ഥനയുടെയും ദേവാലയത്തിലെത്തി പ്രാർത്ഥിക്കുന്നവർക്ക് പ്രത്യേക ദണ്ഡവിമോചനങ്ങളും ഈ ജൂബിലി വർഷങ്ങളിൽ മാർപാപ്പമാർ പ്രഖ്യാപിക്കാറുണ്ട്. ഈ നാല് മേജർ ബസിലിക്കകൾ പേപ്പൽ ബസിലിക്കകൾ എന്നും അറിയപ്പെടുന്നു. എ.ഡി. 2006-വരെ ഈ ബസിലിക്കകൾ "പാത്രീയാർക്കൽ ബസിലിക്കകൾ" എന്ന് അറിയപ്പെട്ടിരുന്നു. എന്നാൽ മറ്റു സഭയുമായുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിന്റെ ഭാഗമായി ബെനഡിക്ട് പതിനാറാമൻ മാർപാപ്പ "കിഴക്കിന്റെ പാത്രിയർക്കീസ്" എന്ന സംജ്ഞ ഒഴിവാക്കിയതുമുതൽ ഇത് പേപ്പൽ ബസിലിക്കകൾ എന്ന് അറിയപ്പെടാൻ തുടങ്ങി. രണ്ടായിരാമാണ്ടിൽ മഹാജൂബിലി വർഷത്തിൽ വി. സെബസ്ത്യാനോസിന്റെ ബസിലിക്കയ്ക്ക് പകരം റോമിൽ അനേകം തീർത്ഥാടകർ വന്നുചേരുന്ന പരിശുദ്ധ അമ്മയുടെ ദൈവസ്നേഹത്തിന്റെ ദേവാലയം (ദിവീനോ അമോറെ) ജോൺ പോൾ രണ്ടാമൻ മാർപാപ്പ തീർത്ഥാടന പള്ളികളുടെ ഗണത്തിൽ ഉൾപ്പെടുത്തി.

സഭയുടെ സ്വാതന്ത്ര്യാനന്തര നൂറ്റാണ്ടുകളിൽ റോമിലെ അഞ്ചു ബസിലിക്കകൾ അന്ന് നിലവിലുണ്ടായിരുന്ന പ്രധാനപ്പെട്ട പാത്രിയാർക്കൽ ക്രിസ്തീയ കേന്ദ്രങ്ങളുമായി ബന്ധപ്പെടുത്തിയായിരുന്നു അറിയപ്പെട്ടിരുന്നത്. വി. ജോൺ ലാറ്ററൻ ബസിലിക്ക മാർപാപ്പയുടെയും വി. പത്രോസിന്റെ ബസിലിക്ക കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസിന്റെയും വി. പൗലോസിന്റെ ബസിലിക്ക അലക്സാൻഡ്രിയായിലെ പാത്രിയർക്കീസിന്റെയും മരിയ മജോറെ ബസിലിക്ക അന്ത്യോഖ്യയിലെ പാത്രിയർക്കേസിന്റെയും ബസിലിക്കകൾ ആയി അറിയപ്പെട്ടിരുന്നു. ക്രിസ്തുവർഷം 451-ലെ കാൽസിഡോണിയ കൗൺസിൽ ജറുസലേമിനെ പാത്രിയാർക്കൽ സ്ഥാനത്തേയ്ക്ക് ഉയർത്തി. ഈ കാലം മുതൽ റോമൻ മതിലിന് പുറത്തുള്ള വി.

ലോറൻസിന്റെ ബസിലിക്ക ജറുസലേമിലെ പാത്രിയർക്കീസിന്റെ ബസിലിക്ക ആയി അറിയപ്പെടാൻ തുടങ്ങി. റോമിൽ ഔദ്യോഗിക കാര്യങ്ങൾക്കായി വരുമ്പോൾ ഈ നഗരങ്ങളിലെ പാത്രീയാർക്കീസുമാർ അവർക്കായി നിർണ്ണയിച്ചിരിക്കുന്ന ബസിലിക്കകളിലാണ് താമസിച്ചിരുന്നത്. ഇന്നത് ചരിത്രപരമായ ഒരു സംഗതിയായി മാത്രമേ ഈ വിഭജനത്തെ കാണുന്നുള്ളു. മാത്രമല്ല മൽക്കൈറ്റ്, മറോനൈറ്റ്, സിറിയൻ പാത്രീയാർക്കീസുമാർ "അന്ത്യോഖ്യൻ പാത്രിയർക്കീസ്" എന്ന സംജ്ഞ ഉപയോഗിക്കുകയും ചെയ്യുന്നുണ്ട്. (ഏതാനും ലക്കങ്ങൾക്ക് മുൻപ് വി. പത്രോസിന്റെ ബസിലിക്കയെക്കുറിച്ചു വിശദമായി പ്രതിപാദിച്ചതിനാൽ ഇവിടെ അത് ആവർത്തിക്കുന്നില്ല).

**വി. പൗലോസിന്റെ ബസിലിക്ക**

മതിലിന് പുറത്തുള്ള വി. പൗലോസിന്റെ പേപ്പൽ ബസിലിക്ക എന്നറിയപ്പെടുന്ന ഈ ദേവാലയം വി. പത്രോസിന്റെ ബസിലിക്ക കഴിഞ്ഞാൽ വലിപ്പത്തിൽ രണ്ടാം സ്ഥാനത്താണ്. ഈ ദേവാലയം സ്ഥിതി ചെയ്യുന്നത് ഇറ്റലി എന്ന രാജ്യത്തിനകത്താണെങ്കിലും വിദേശ രാജ്യങ്ങളുടെ നയതന്ത്ര കാര്യാലയങ്ങൾ പോലെ നയതന്ത്ര പരിരക്ഷ ഉള്ള സ്വതന്ത്ര പ്രദേശത്താണ്. ക്രിസ്തീയ വിശ്വാസികൾ വി. പൗലോസിന്റെ ഓർമ്മയാചരിച്ചിരുന്ന സ്ഥലത്തു കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ ആജ്ഞാനുസരണം ഉൽഖനനം നടത്തുകയും അവിടെ വിശുദ്ധ പൗലോസിന്റെ ഭൗതീക ശരീര തിരുശേഷിപ്പ് കണ്ടെത്തുകയും ചെയ്തു. അന്നത്തെ റോമിനെ ചുറ്റിയുള്ള ഔറേലിയൻ മതിലിന് രണ്ടു കിലോമീറ്റർ പുറത്തായി ഓസ്തിയൻസെ വഴിക്ക് സമീപത്തായിരുന്നു ഈ സ്ഥലം. കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ കാലത്ത് നിർമ്മിച്ച ദേവാലയം പിന്നീട് കാലാകാലങ്ങളിൽ പല കാരണങ്ങളാൽ പുതുക്കി പണിതിട്ടാണ് ഇന്നത്തെ മനോഹരമായ അവസ്ഥയിൽ എത്തിയിരിക്കുന്നത്. കോൺസ്റ്റന്റൈൻ ചക്രവർത്തി നിർമ്മിച്ച ഇവിടുത്തെ ദേവാലയം സിൽവസ്റ്റർ മാർപാപ്പ ക്രിസ്തുവർഷം 324-ലാണ് കൂദാശ ചെയ്യുന്നത്. തിയഡോഷ്യസ് ഒന്നാമൻ ചക്രവർത്തി എ.ഡി. 386-ൽ ഇത് വിപുലീകരിച്ചു. നാലാം നൂറ്റാണ്ടിൽ പൗലോസിന്റെ തിരുശേഷിപ്പുകൾ ഒരു പെട്ടിയിലേക്ക് മാറ്റുകയും പിന്നീട് ബസിലിക്കായുടെ പ്രധാന അൾത്താരയുടെ അടിയിലായി സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

പൗലോസിന്റെ ദേവാലയവുമായി ബന്ധപ്പെട്ട ആധുനിക ചരിത്രത്തിൽ 1823-ൽ നിർമ്മാണപ്രവർത്തനങ്ങൾ നടക്കുമ്പോൾ മേൽക്കൂരയ്ക്ക് തീപിടിക്കുകയും അങ്ങനെ ബസിലിക്ക ഏതാണ്ട് പൂർണ്ണമായും കത്തി നശിക്കുകയും ചെയ്തു. ലിയോ ഏഴാമൻ മാർപാപ്പ 1825-ൽ ഒരു ചാക്രിക ലേഖനം തന്നെ വി. പൗലോസിന്റെ ബസിലിക്കയുടെ പുനർനിർമ്മാണത്തിനായി പ്രസിദ്ധീകരിക്കുകയുണ്ടായി. അങ്ങനെ അത് പൂർണ്ണമായും നാലാം നൂറ്റാണ്ടിലേതുപോലെ നിർമ്മിക്കാൻ തീരുമാനിക്കുകയും ലൂയിജി പോളെത്തി എന്ന വാസ്തുശില്പിയുടെ നേതൃത്വത്തിൽ ഇന്നത്തെ രീതിയിൽ പണിയുകയും ചെയ്തു. അന്നത്തെ ഈജിപ്തിലെ വൈസ്രോയി മുഹമ്മദ് അലി പാഷ, റഷ്യൻ ചക്രവർത്തി തുടങ്ങിയവർ ഇതിന്റെ നിർമ്മാണത്തിനാവശ്യമായ സാധനങ്ങൾ സംഭാവന നൽകുകയും ചെയ്തു. എല്ലാ പണിയും പൂർത്തിയായി 1854-ൽ അൻപതിലധികം കർദിനാളന്മാരുടെ സാന്നിധ്യത്തിൽ പിയൂസ് ഒൻപതാം (1792-1878) മാർപാപ്പ ഈ ബസിലിക്കയുടെ കൂദാശാ കർമ്മം നിർവഹിച്ചു. നൂറ്റിമുപ്പത്താറ് മീറ്റർ നീളവും അറുപത്തഞ്ചു മീറ്റർ വീതിയുമുള്ള ഈ ബസിലിക്ക റോമിലെ രണ്ടാമത്തെ വലിയ ദേവാലയമാണ്. നൂറ്റമ്പത് സ്തൂപങ്ങളാൽ അലംകൃതമായിരിക്കുന്ന ഈ ബസിലിക്കയുടെ പൂമുഖം 1928-ൽ പ്രധാന കെട്ടിടത്തോട് കൂട്ടിച്ചേർക്കപ്പെട്ടതാണ്.



വി. പൗലോസ് ശ്ലീഹായുടെ രക്തസാക്ഷിത്വം നീറോ ചക്രവർത്തിയുടെ കാലത്ത് ക്രിസ്തുവർഷം 65-67-ലാണ് സംഭവിക്കുന്നത്. ക്രിസ്തീയ പാരമ്പര്യം അനുസരിച്ചു ഈ രക്തസാക്ഷിത്വം നടന്ന സ്ഥലത്തു നിന്ന് രണ്ടു കിലോമീറ്റർ വിദൂരത്തിലായാണ് ശരീരം അടക്കം ചെയ്തത്. പുരാതന ഓസ്തിയൻസെ വഴിയിലുള്ള ലൂസിന എന്ന നാമധാരിയായ ഒരു ക്രിസ്തീയ വിശ്വാസിയുടെ സ്ഥലമായിരുന്നു ഇത്. അക്കാലത്തു തന്നെ ക്രിസ്തീയ വിശ്വാസികൾ ഇവിടെ ഒരു സ്മാരകം നിർമ്മിക്കുകയും ആളുകൾ ഇവിടെവന്നു പ്രാർത്ഥിക്കുന്നതും പതിവായിരുന്നു.

പൗലോസ് ശ്ലീഹായുടെ തിരുശേഷിപ്പ് അടങ്ങിരിക്കുന്ന പെട്ടി കണ്ടെത്തിയതിനെക്കുറിച്ചുള്ള ചരിത്ര വിവരണങ്ങൾ ബസിലിക്കയോട് അനുബന്ധി





ച്ചുള്ള ബെനഡിക്റ്റീൻ ആശ്രമത്തിലെ പുരാവൃത്തവിവരണത്തിൽ ഉണ്ട്. എ.ഡി. 2006-ൽ നീണ്ട വർഷത്തെ പുരാവസ്തു ഗവേഷണത്തിന് ശേഷം ഈ ബസിലിക്കയുടെ അൾത്താരയുടെ അടിയിൽ കണ്ടെത്തിയ പെട്ടിയെക്കുറിച്ചു പഠനം തുടരുകയും 2009-ൽ ബെനഡിക്ട് മാർപാപ്പ ഈ ഗവേഷണ ഫലം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അതിൻപ്രകാരം ഈ പെട്ടിയിലുണ്ടായിരുന്ന തിരുശേഷിപ്പുകൾ ഒന്നാം നൂറ്റാണ്ടിലോ രണ്ടാം നൂറ്റാണ്ടിലോ ജീവിച്ചിരുന്ന വ്യക്തിയുടേത് ആണെന്ന് സ്ഥിരീകരിക്കുകയും അത് പൗലോസ് ശ്ലീഹായുടേത് തന്നെയെന്ന നിഗമനത്തിൽ എത്തുകയും ആയിരുന്നു.

എട്ടാം നൂറ്റാണ്ടു മുതൽ ഈ ബസിലിക്കയിലെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നത് ഗ്രിഗറി രണ്ടാമൻ (715-731) മാർപാപ്പയുടെ നിർദേശ പ്രകാരം ഇവിടെ സ്ഥാപിതമായ ബെനഡിക്റ്റീൻ ആശ്രമത്തിലെ സന്യാസികളാണ്. ജനുവരി 25-ന് ആചരിക്കുന്ന വി. പൗലോസ് ശ്ലീഹായുടെ മാനസാന്തരത്തിന്റെ തിരുന്നാളിനോട് ചേർന്ന് സഭൈയ്ക്യവാര പ്രാർത്ഥനയ്ക്കും ആഘോഷമായ തുടക്കം കുറിക്കുന്നത് ഈ ബസിലിക്കയിലാണ്. വി. പൗലോസിന്റെ ജന്മദിനത്തിന്റെ രണ്ടായിരം വർഷത്തെ ആഘോഷത്തിന്റെ ഭാഗമായി 2008 ജൂൺ 28 മുതൽ 2009 ജൂൺ 29 വരെയുള്ള ഒരു വർഷക്കാലം വി. പൗലോസിന്റെ വർഷമായി ആഘോഷിക്കാൻ ബെനഡിക്ട് പതിനാറാമൻ മാർപാപ്പ ആഹ്വാനം ചെയ്തു. ഈ ബസിലിക്കയിൽ ആയിരുന്നു അതിനോടനുബന്ധിച്ചുള്ള പ്രധാന പരിപാടികൾ ക്രമീകരിച്ചിരുന്നത്. ഇത് കൂടാതെ വി. പത്രോസ് മുതൽ ഫ്രാൻസിസ് മാർപാപ്പ വരെയുള്ള 266 മാർപാപ്പാമാരുടെയും ചിത്രം ആലേഖനം ചെയ്തിരിക്കുന്ന സഭയിലെ ഒരേയൊരു ദേവാലയം കൂടിയാണ് ഇത്.

### മരിയ മജോറെ ബസിലിക്ക

ഇറ്റലിയിലെ മാതാവിന്റെ നാമത്തിലുള്ള ഏറ്റം വലുതും പ്രധാനപ്പെട്ടതുമായ ദേവാലയമാണിത്. ഇവിടെയുള്ള മാതാവിന്റെ സാന്നിധ്യം റോമാക്കാരുടെ ആരോഗ്യത്തിന്റെയും സംരക്ഷണത്തിന്റെയും പ്രതീകമായിട്ടാണ് അവർ കരുതുന്നത്. മറ്റു പേപ്പൽ ബസിലിക്കകൾക്കുള്ളതുപോലെ 1929-ലെ ലാറ്ററൻ ഉടമ്പടി അനുസരിച്ചു വിദേശ രാജ്യങ്ങളുടെ നയതന്ത്ര കാര്യാലയങ്ങൾക്കുള്ള നിയമ പരിരക്ഷയുള്ള സ്വതന്ത്ര പ്രദേശത്താണ് ഈ ദേവാലയവും നിലകൊള്ളുന്നത്.

ഈ ദേവാലയത്തിന്റെ ഉത്ഭവവുമായി ബന്ധപ്പെട്ട ഐതീഹ്യത്തെ സൂചിപ്പിക്കാനായി "മഞ്ഞുമാതാവിന്റെ ബസിലിക്ക" എന്നും മരിയ മജോറയെ വിശേഷിപ്പിക്കാറുണ്ട്. ഈ പേരിൽ വിളിക്കപ്പെടുന്നതിന്റെ കാരണം ലിബേറിയൂസ് മാർപാപ്പയുടെ സഭാഭരണ കാലയളവിൽ (352-366) റോമൻ ഭരണവർഗ്ഗത്തിൽ പെട്ട മക്കളില്ലാതിരുന്ന ജോൺ എന്നയാളും ഭാര്യയും തങ്ങളുടെ സ്വത്തുക്കളെല്ലാം മാതാവിന്റെ നാമ മഹത്വത്തിനായി സംഭാവന ചെയ്യാൻ തീരുമാനിച്ചു. എന്നാൽ അത് എങ്ങനെ ആയിരിക്കണമെന്നത് മാതാവ് തങ്ങൾക്ക് വെളിപ്പെടുത്തി തരണമെന്ന് അവർ പ്രാർത്ഥിച്ചു. നല്ല ചൂടുള്ള വേനൽക്കാല ദിവസമായ ഓഗസ്റ്റ് 5-ന് രാത്രിയിൽ റോമിലെ എസ്കുലീൻ കുന്നിൻ മുകളിലുള്ള ഇന്നത്തെ ദേവാലയം നിൽക്കുന്ന ഭാഗത്ത് മാത്രം മഞ്ഞുവീഴ്ച ഉണ്ടായി. അതേസമയം ഇങ്ങനെ സംഭവിക്കാൻ പോകുന്നതിനെക്കുറിച്ചു അവർക്ക് സ്വപ്നത്തിലൂടെ മാതാവിന്റെ ഒരു വെളിപ്പെടുത്തലും ഉണ്ടായി. ഇക്കാരണത്താലാണ് ഇവിടെ മാതാവിന്റെ നാമത്തിലുള്ള ഈ ദേവാലയം അവർ നിർമ്മിച്ചത്. ഇന്ന് ഈ ഐതീഹ്യത്തെ അടിസ്ഥാനപ്പെടുത്തി തിരുന്നാൾ ആഘോഷിക്കുന്നില്ലെങ്കിലും മരിയ മജോറെ ബസിലിക്കയുടെ സമർപ്പണ ദിനം എന്ന പേരിൽ തിരുന്നാൾ ആഘോഷിക്കപെടുന്നുണ്ട്.

മാതാവിന്റെ നാമത്തിലുള്ള ഇവിടെ നിർമ്മിച്ച ആദ്യ ദേവാലയം അതിന്റെ നിർമ്മാണത്തിന് നേതൃത്വം കൊടുത്ത മാർപാപ്പയുടെ പേരുകൂടി ചേർത്ത് സാന്താ മരിയ ലിബേറിയാനാ ബസിലിക്ക എന്നാണ് അറിയപ്പെട്ടിരുന്നത്. ചില ചരിത്ര രേഖകളിൽ ഈ ഐതീഹ്യം ലിബേരിയൂസ് (352-366) മാർപാപ്പയ്ക്കുണ്ടായ ഒരു സ്വപ്നമായിട്ടാണ് ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. "പുൽക്കൂടിലിന്റെ മാതാവിന്റെ ദേവാലയം" എന്ന ഒരു നാമവും ഈ ദേവാലയത്തിന് നല്കപ്പെട്ടിട്ടുണ്ട്. അതിന്റെ കാരണം ബെത്‌ലഹേമിലെ യേശുവിന്റെ പുൽക്കൂടിലിന്റെ തിരുശേഷിപ്പുകൾ വിശുദ്ധ നാട്ടിൽ നിന്നും കൊണ്ടുവന്നു ഇവിടെ പ്രതിഷ്ഠിച്ചിരിക്കുന്നതിനാലാണ്.

ഇപ്പോഴത്തെ ഈ ദേവാലയം സെലസ്റ്റിൻ ഒന്നാമൻ (422-432) മാർപാപ്പയുടെ കാലത്ത് നിർമ്മിച്ച് സിക്സ്റ്റസ് മൂന്നാമൻ (432-440) മാർപാപ്പയുടെ കാലത്ത് എ.ഡി. 434 ഓഗസ്റ്റ് അഞ്ചിന് കൂദാശ ചെയ്തതാണ്. മാത്രമല്ല ഈ ദേവാലയം എഫേസൂസ് സൂന്നഹദോസിൽ (431) മറിയത്തെ "ദൈവമാതാവ്" എന്ന് പ്രഖ്യാപിച്ചതിന്റെ ഓർമ്മയ്ക്കായും നിർമ്മിച്ചതാണെന്നും പറയപ്പെടുന്നു. മഹാനായ ഗ്രിഗറി (540-604) മാർപാപ്പയുടെ കാലത്ത് ക്രിസ്തുവർഷം 590-ൽ റോമിനെ ഗ്രസിച്ച പ്ലേഗിനെ തരണം ചെയ്യുന്നതിന് റോമിലെ പ്രധാനപ്പെട്ട ഏഴു പള്ളികളെ സംയോജിപ്പിച്ചു കൊണ്ടു പ്രദക്ഷിണങ്ങൾ നടത്താൻ മാർപാപ്പ ആഹ്വാനം ചെയ്തു. അക്കാലത്തു സാധാരണ തീർത്ഥാടനങ്ങൾ വി. പത്രോസിന്റെ ബസിലിക്കയിലാണ് അവസാനിപ്പിച്ചിരുന്നത്. എന്നാൽ പതിവിന് വിപരീതമായി ഈ പ്രദക്ഷിണം മരിയ മജോറയിൽ അവസാനിപ്പിക്കുന്നതിന് മാർപാപ്പ നിർദേശം നൽകി. അതുപോലെ അവിഞ്ഞോൺ പേപ്പസിക്ക് (1309-1377) ശേഷം തിരികെ വന്ന മാർപാപ്പാമാർ ലാറ്ററൻ ബസിലിക്കയുടെ മോശം അവസ്ഥ കാരണം മരിയ മജോറയോട് അനുബന്ധിച്ചുള്ള ഭവനത്തിലാണ് കുറേനാൾ താമസിച്ചത്. പിന്നീട് ഇന്നത്തെ പത്രോസിന്റെ ബസിലിക്കയോട് അനുബന്ധിച്ചുള്ള അപ്പസ്തോലിക അരമനയിലേക്ക് താമസം മാറ്റി.

പതിനാറാം നൂറ്റാണ്ടിൽ ജൂലിയാനോ ദ സാഗല്ലോ എന്ന ശില്പി രൂപകല്പന ചെയ്ത ഈ ബസിലിക്കയുടെ

മുകൾഭാഗം ക്രിസ്റ്റഫർ കൊളംബസ് തന്റെ യാത്രകളിൽ നിന്നും ശേഖരിച്ചു സ്പെയിനിലെ അന്നത്തെ ഭരണാധികാരികളായിരുന്ന ഫെർഡിനാന്റിനും ഇസബെല്ലയ്ക്കും നൽകിയ സ്വർണ്ണം പൂശി മനോഹരമാക്കിയിരിക്കുന്നു. സ്പെയിനിലെ ഭരണാധികാരികൾ അതിന് തുനിഞ്ഞതിന്റെ പ്രധാന കാരണം അലക്സാണ്ടർ ആറാമൻ മാർപാപ്പ സ്പെയിനിൽ നിന്നുള്ള ആളായിരുന്നു എന്നതാണ്.

ദേവാലയത്തിലെ പ്രധാന അൾത്താരയുടെ അടിയിലായി ഒരു സ്ഫടിക പേടകത്തിൽ സൂക്ഷിച്ചിരിക്കുന്ന യേശുവിന്റെ പുൽക്കൂടിന്റെ തിരുശേഷിപ്പുകളാണ് ഇവിടുത്തെ പ്രധാന ആകർഷണം. അതുപോലെ തന്നെ നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധ ബൈബിൾ പണ്ഡിതനായ വി. ജെറോമിനെ കബറടക്കിയിരിക്കുന്നതും ഈ ദേവാലയത്തിലാണ്. വിശുദ്ധ നാട്ടിൽ മരിച്ചു ബെത്‌ലഹേമിൽ അടക്കപ്പെട്ട അദ്ദേഹത്തിന്റെ ഭൗതീക ശരീരം ഇവിടേക്ക് പിന്നീട് മാറ്റുകയായിരുന്നു. കൂടാതെ വി. ലൂക്കോസ് വരച്ചതെന്ന് പറയപ്പെടുന്ന മാതാവിന്റെ ചിത്രത്തിന്റെ പ്രതിരൂപം ഈ ബസിലിക്കയിൽ സൂക്ഷിച്ചിട്ടുണ്ട്. ആയിരം വർഷത്തിലധികം പഴക്കമുള്ള ഈ ചിത്രം മാതാവിന്റെ റോമിലുള്ള ഏറ്റം പുരാതന ചിത്രമാണ്. മാതാവിന്റെ സ്വർഗ്ഗാരോപണ തിരുന്നാളായ ഓഗസ്റ്റ് 15-ന് മാർപാപ്പമാർ ഇവിടെ വിശുദ്ധ കുർബാന അർപ്പിക്കുന്ന പതിവുണ്ട്. അതുപോലെ തന്നെ ഫ്രാൻസിസ് മാർപാപ്പ സഭാധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടതിന്റെ പിറ്റേ ദിവസം തന്നെ മരിയ മജോറെ ബസിലിക്ക സന്ദർശിച്ചു പ്രാർത്ഥിച്ചിരുന്നു.

**ലാറ്ററൻ ബസിലിക്ക**

ആഗോള കത്തോലിക്കാ സഭയുടെ അധ്യക്ഷനായിരിക്കുന്ന മാർപാപ്പയുടെ



കത്തീഡ്രൽ ദേവാലയമാണിത്. ഈ ബസിലിക്കായുടെ മുഴുവൻ പേര് പരമ പരിശുദ്ധ രക്ഷകന്റെയും വിശുദ്ധരായ സ്നാപക യോഹന്നാന്റെയും യോഹന്നാൻ ശ്ലീഹായുടെയും ലാറ്ററനിലുള്ള കത്തീഡ്രൽ എന്നാണ്. ഈ ദേവാലയമാണ് റോമൻ രൂപതയുടെയും അതിന്റെ ബിഷപ്പായ മാർപാപ്പയുടെയും കത്തീഡ്രൽ. നാല് പ്രധാനപ്പെട്ട പേപ്പൽ ബസിലിക്കകളിൽ സ്ഥാനത്തിൽ ഒന്നാമത്തേതാണിത്. ഇത് തന്നെയാണ് റോമിലെ ആദ്യത്തെ പള്ളിയും, പാശ്ചാത്യ ലോകത്തെ ആദ്യത്തെ ബസിലിക്കയും. മറ്റുള്ള ബസിലിക്കകളെപോലെ ഈ ദേവാലയം നിലനിൽക്കുന്ന സ്ഥലവും വിദേശനയതന്ത്ര കാര്യാലയങ്ങൾ പോലെ സ്വതന്ത്രമായ സ്ഥലമാണ്.

റോമൻ സൈന്യത്തിന്റെ ഒരു വ്യൂഹം നിലനിന്നിരുന്ന കോട്ട ആയിരുന്നു ഈ പ്രദേശം (ഇന്നും ആ കോട്ടയുടെ അവശിഷ്ടങ്ങൾ ഇവിടെ കാണാം). എന്നാൽ കോൺസ്റ്റന്റീൻ പ്രസിദ്ധമായ മെൽവിയൻ പാലത്തിലുള്ള യുദ്ധത്തിൽ ജയിച്ചു ചക്രവർത്തി ആയതോടെ ഈ കോട്ട പൊളിച്ചു കളഞ്ഞു. രാജവംശത്തിൽ പെട്ട ലാറ്ററൻ കുടുംബത്തിന്റെ കൈവശമായിരുന്ന ഈ സ്ഥലവും ഇവിടുത്തെ കൊട്ടാരവും കോൺസ്റ്റന്റീന്റെ രണ്ടാമത്തെ ഭാര്യ ഫൗസ്തയിലൂടെ ചക്രവർത്തിയുടെ കരങ്ങളിൽ എത്തിച്ചേരുകയായിരുന്നു. ഇത് പിന്നീട് ചക്രവർത്തി മാർപാപ്പാമാരുടെ താമസത്തിനും കാര്യാലയ ആവശ്യങ്ങൾക്കുമായി നല്കി. മാർപാപ്പമാർ ഇവിടെ വസിക്കാൻ തുടങ്ങുന്നതോടെയാണ് ഇവിടുത്തെ ദേവാലയം കത്തീഡ്രൽ പള്ളിയായി പരിണമിച്ചത്.

ക്രിസ്തുവർഷം 324-ൽ സിൽവസ്റ്റർ ഒന്നാമൻ മാർപാപ്പയാണ് ഇവിടെ നിർമ്മിച്ച ആദ്യത്തെ ദേവാലയം കൂദാശ ചെയ്തു ആരാധനക്കായി തുറന്നു കൊടുത്തത്. ലത്തീൻ ഭാഷയിൽ ഈ ബസിലിക്കയുടെ മുൻഭാഗത്തായി എഴുതി വച്ചിരിക്കുന്നത് 'നഗരത്തിലെയും ലോകത്തിലെയും എല്ലാ ദേവാലയങ്ങളുടെയും ശിരസ്സും മാതാവുമായ പരമ പരിശുദ്ധ ദേവാലയം' എന്നാണ്. പന്ത്രണ്ടാം നൂറ്റാണ്ടിൽ ദേവാലയ ഭരണസമിതി ഇവിടുത്തെ അൾത്താരയിൽ ജറുസലേമിലെ സോളമന്റെ ദേവാലയത്തിലുണ്ടായിരുന്ന സമാഗമ കൂടാരത്തിന്റെ തിരുശേഷിപ്പുകൾ പ്രധാന അൾത്താരയിൽ സൂക്ഷിച്ചിരിക്കുന്നു എന്ന് അവകാശപ്പെട്ടു. ലാറ്ററൻ ബസിലിക്ക പുതിയ ഉടമ്പടിയുടെ ഉറവിട ദേവാലയം എന്ന അർത്ഥത്തിലാണ് ഈ അവകാശ വാദം എന്ന് വ്യാഖ്യാനിക്കുന്നവരും ഉണ്ട്. മിൽത്തിയാദസ് (311-314) മുതൽ ക്ലമന്റ് അഞ്ചാമൻ (1305-1314) വരെയുള്ള മാർപാപ്പമാർ ഇവിടെയാണ് തങ്ങളുടെ ഔദ്യോഗിക വസതിയും മാർപാപ്പയുടെ കാര്യാലയവുമായി ഉപയോഗിച്ചത്. സഭാ ചരിത്രത്തിൽ "ലാറ്ററൻ കൗൺസിൽ" എന്ന പേരിൽ നിർണ്ണായകമായിത്തീർന്ന അഞ്ചു എക്യൂമെനിക്കൽ കൗൺസിലുകൾക്ക് ഈ ദേവാലയം ആതിഥ്യം അരുളിയിട്ടുണ്ട്.

ഫ്രഞ്ച് നഗരമായഅവിഞ്ഞോണിൽ അന്നത്തെ പ്രത്യേക സാഹചര്യത്തിൽ മാർപാപ്പമാർ വർഷങ്ങളോളം മാറിത്താമസിച്ചത് ഈ ബസിലിക്കയുടെ പ്രൗഢി കുറയുന്നതിന് ഇടയാക്കി. ഇതുകൂടാതെ 1307-ലും 1361-ലും ഇവിടെയുണ്ടായ തീ പിടുത്തം ദേവാലയത്തിന് വലിയ നാശനഷ്ടങ്ങളും വരുത്തി. മാർപാപ്പമാരുടെ "ബാബിലോണിയൻ പ്രവാസം" അവസാനിപ്പിച്ച് റോമിൽ തിരികെ എത്തിയപ്പോൾ പത്രോസിന്റെ ബസിലിക്കയോട് അനുബന്ധിച്ചു നിർമ്മിച്ച അപ്പസ്തോലിക അരമനയിലാണ് അന്ന് മുതൽ ഇന്ന് വരെ മാർപാപ്പ താമസിക്കുന്നത്. (ഫ്രാൻസിസ് മാർപാപ്പ വത്തിക്കാനിലെ സാന്ത മാർത്ത അതിഥി മന്ദിരത്തിലാണ് വസിക്കുന്നത്).

ലാറ്ററൻ ബസിലിക്കയിലെ വലിയ ആകർഷണങ്ങളിലൊന്ന് അതിനുള്ളിലുള്ള പന്ത്രണ്ട് അപ്പസ്തോലന്മാരുടെയും വലിയ ശില്പങ്ങളാണ്. യൂദാസിന് പകരം വി. പൗലോസിന്റെ ശില്പമാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. പതിനഞ്ചിലധികം മാർപാപ്പാമാരെയും ഈ ബസിലിക്കയിലാണ് അടക്കിയിരിക്കുന്നത്. സിക്സ്റ്റസ് മൂന്നാമൻ മാർപാപ്പയുടെ കാലത്ത് ദേവാലയത്തോട് അനുബന്ധിച്ചു ഒരു



# ഫാ. സ്റ്റാൻ സാമി

## ശബ്ദമില്ലാത്തവരുടെ ശബ്ദം



**അഡ്വ. ലാലു ജോസഫ്**

ഒരു കൈയ്യിൽ ബൈബിളും മറു കൈയ്യിൽ ഇന്ത്യൻ ഭരണഘടനയും. പാർശ്വവൽക്കരിക്കപ്പെട്ട ജനങ്ങളുടെ അവകാശങ്ങൾക്കായി പ്രവർത്തിച്ച ജസ്യൂട്ട് വൈദികൻ സ്റ്റാൻ സാമിയുടെ ചിത്രമതാണ്. അദ്ദേഹത്തെ മാവോയിസ്റ്റായി ആരോപിച്ച് ഭീമ കൊറേഗാവ് കേസിൽ യുഎപിഎ ചുമത്തി ജയിലിലടയ്ക്കുകയായിരുന്നു. 84 വയസ്സുകാരനായിരുന്ന, ക്രിസ്ത്യൻ മിഷണറിയുടെ മരണം മോശം ആരോഗ്യം കൊണ്ടു മാത്രം സംഭവിച്ചതല്ല. മറിച്ച് ഭരണകൂട ഭീകരതയുടെയും ജുഡീഷ്യൽ അവഗണനയുടെയും ഫലം കൂടിയായിരുന്നത്. അതിക്രൂരമായ കസ്റ്റഡി കൊലപാതകം.

കഴിഞ്ഞ വർഷം ഒക്ടോബർ എട്ടിനാണ് സ്റ്റാൻ സാമിയെ എൻഐഎ അറസ്റ്റ് ചെയ്തത്. രാജ്യത്ത് യുഎപിഎ ചുമത്തപ്പെട്ട ഏറ്റവും പ്രായം ചെന്നയാൾ അദ്ദേഹമായിരിക്കും. സ്റ്റാൻ സാമിക്കെതിരെ ചുമത്തപ്പെട്ട കുറ്റങ്ങളെ സംബന്ധിച്ച് വിശ്വസനീയമായ ഒരു തെളിവും നാളിതുവരെ ഹാജരാക്കപ്പെട്ടിട്ടില്ല. അടുത്തറിഞ്ഞിരുന്ന ആരും, അദ്ദേഹത്തിനെതിരെ ഉന്നയിക്കപ്പെട്ട ആരോപണങ്ങൾ വിശ്വസിക്കുകയോ ശരിവയ്ക്കുകയോ ചെയ്യുന്നില്ല. അത്രമാത്രം പരിഹാസ്യമായ ആരോപണങ്ങളാണ് ഉന്നയിക്കപ്പെട്ടിരുന്നത്.

ജാർഖണ്ഡിലെ ഖനിമാഫിയകളുടെ ചൂഷണത്തിൽനിന്ന് ഗോത്രജനതയെ

---

മാമോദീസ തൊട്ടിയും നിർമ്മിക്കുകയുണ്ടായി. ഇത് കോൺസ്റ്റാൻറ്റീൻ ചക്രവർത്തി അവിടെ മാമോദീസ സ്വീകരിച്ചു എന്ന ഐതീഹത്തെ അടിസ്ഥാനമാക്കി നിർമ്മിച്ചതാണെന്ന് പറയപ്പെടുന്നു. റോമിലെ പ്രശസ്ഥരായ പലരും ഇവിടെ നിന്ന് മാമോദീസ സ്വീകരിച്ചിട്ടുണ്ട് എന്ന് പറയപ്പെടുന്നു. മാത്രമല്ല ഇത് ഒരാളെ മുഴുവനായി മുക്കി മാമോദീസന ല്കാൻ പര്യാപ്തമായിരുന്നതുകൊണ്ട് "ജീവന്റെ ഉറവ" എന്ന പേരും ഈ മാമോദീസാ തൊട്ടിക്ക് നൽകിയിരുന്നു. ഇറ്റലിയിലെ പ്രശസ്തമായ പല ദേവാലയങ്ങളിലെയും മാമോദീസാത്തൊട്ടി ഇതിന്റെ മാതൃകയിലാണ് നിർമ്മിച്ചിരിക്കുന്നതെന്ന് പറയപ്പെടുന്നു.

യേശുവിന്റെ പാദസ്പർശമേറ്റ 'സ്കാല സാങ്ത' (വിശുദ്ധ പടവുകൾ) ലാറ്ററൻ ബസിലിക്കയോട് ചേർന്നുള്ള മാർപാപ്പമാർ താമസിച്ചിരുന്ന പഴയ ഭവനത്തിന്റെ ഭാഗമായി ഇന്ന് കാണാം. യേശുവിന്റെ വിചാരണയ്ക്കും മരണവിധി പ്രസ്താവിക്കുന്നതിനുമായി കൊണ്ടുപോയ വഴിയിലെ പന്തിയോസ് പീലാത്തോസിന്റെ കൊട്ടാരത്തോട് ചേർന്നുണ്ടായിരുന്ന ഈ പടിക്കെട്ട്, കോൺസ്റ്റന്റൈൻ ചക്രവർത്തിയുടെ അമ്മയായ ഹെലന രാജ്ഞി നാലാം നൂറ്റാണ്ടിൽ റോമിൽ എത്തിച്ചതാണ്. 1724-ൽ സിക്സ്റ്റസ് അഞ്ചാമന്റെ കാലത്താണ് പടിക്കെട്ടുകൾ വിശ്വാസികൾക്കായി ആദ്യമായി തുറന്നുകൊടുക്കുന്നത്. പിന്നീട് പടിക്കെട്ടുകളുടെ സുരക്ഷ ഉറപ്പാക്കാൻ പിൽക്കാലത്ത് മരം കൊണ്ടുള്ള കവചം നിർമ്മിക്കുകയായിരുന്നു. ഈശോയുടെ പീഡാസഹനം ധ്യാനിച്ച് 28 പടികൾ മുട്ടുകുത്തി കയറുന്നതിനാണ് വിശ്വാസികൾ പ്രത്യേകം പ്രാധാന്യം നൽകുന്നത്. ഇന്നും ഓരോ ദിവസവും അനേകായിരങ്ങൾ ഇവിടെ വന്ന് ഈ പടവുകൾ മുട്ടിലിഴഞ്ഞു പ്രാർത്ഥിച്ചു കയറാറുണ്ട്.

ലോകത്തിലെ ഏറ്റവും ഉയരം കൂടിയതും വലിപ്പമുള്ളതുമായ പുരാതന കൽത്തൂണ് ലാറ്ററൻ ബസിലിക്കയുടെ മുൻപിലായി കാണാം. ഈജിപ്തിലെ ഫറവോ തൂത്മോസ് മൂന്നാമന്റെ (1481 - 1425 BC) നിർദേശപ്രകാരം നിർമ്മാണം ആരംഭിച്ച ഈ കൽത്തൂൺ അദ്ദേഹത്തിന്റെ പിൻഗാമിയായ തൂത്മോസ് നാലാമൻ അവിടുത്ത കർണാക്ക് അമ്പലത്തിന് മുൻപിൽ സ്ഥാപിച്ചിരുന്നതാണ്. കോൺസ്റ്റൻന്റീൻ ചക്രവർത്തിയുടെ കാലത്ത് ഈജിപ്ത് റോമൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്നപ്പോൾ കോൺസ്റ്റാന്റിനോപ്പിളിലേക്ക് കടൽ മാർഗ്ഗം അയച്ച ഈ കൽത്തൂണു അദ്ദേഹത്തിന്റെ കാലശേഷം വന്ന കോൺസ്റ്റാന്റീൻ രണ്ടാമൻ മറ്റു തിരക്കുകൾ കാരണം റോമിലേക്ക് വഴി തിരിച്ചു വിട്ടു. റോമിലെ പ്രസിദ്ധമായ മാക്സിമസ് സർക്കസ് പ്രദേശത്ത് സ്ഥാപിച്ച ഈ കൽത്തൂണു സിക്സ്റ്റസ് അഞ്ചാമൻ മാർപാപ്പയുടെ കാലത്ത് 1588-ൽ ഇപ്പോഴത്തെ സ്ഥലത്തു എത്തിക്കുകയായിരുന്നു.

മോചിപ്പിക്കാനും ജയിലിലടയ്ക്കപ്പെട്ട വർക്ക് നിയമസഹായം നൽകാനും ഗോസംരക്ഷക സംഘങ്ങൾ നടത്തുന്ന ആക്രമണങ്ങളെ ചെറുക്കാനും തയ്യാറാ യതാവാം ഭീമ കൊറേഗാവ് കേസിൽ അദ്ദേഹത്തെ ഉൾപ്പെടുത്താനിടയാക്കിയത്.

ജാർഖണ്ഡിലെ (മുൻപ് ബീഹാറിലായിരുന്ന ഭാഗം) യഥാക്രമം കിഴക്ക് പടിഞ്ഞാറ് ഭാഗത്തെ സന്താൾ പർഗാന, ഷോട്ടാ നാഗപ്പൂർ പ്രദേശങ്ങളിൽ ഗോത്രവർഗ്ഗ ആദിവാസി വിഭാഗങ്ങളുടെ ഭൂമി കാർഷികേതര ആവശ്യങ്ങൾക്കായി ഉപയോഗപ്പെടുത്താനോ ഏറ്റെടുക്കാനോ പാടില്ല എന്ന് വ്യവസ്ഥ ചെയ്യുന്ന കുടിയായ്മ നിയമം പാസ്സാക്കിയെടുക്കാൻ ഗോത്രവർഗ്ഗ ആദിവാസി പ്രക്ഷോഭം സ്വാതന്ത്ര്യത്തിനു മുൻപ് തന്നെ നടന്നു വന്നിരുന്നു. ബ്രിട്ടീഷുകാരാകട്ടെ കണ്ട ഭാവം നടിച്ചില്ല. വെള്ളം വനം ഭൂമി എന്നിവക്കുമേൽ തങ്ങളുടെ അവകാശം ബ്രിട്ടീഷുകാർ കൈയ്യേറിയതിനെതിരെയായിരുന്നു പോരാട്ടം. സായിപ്പന്മാരുടെ ആകർഷണം ഖനികളായിരുന്നു. വ്യവസായിക ആവശ്യത്തിനവർ ആദിവാസി ഭൂമി ഏറ്റെടുത്തു. അതിനെതിരെ നടന്ന സമരങ്ങൾ വിജയിക്കാതിരുന്ന വേളയിലാണ് ബെൽജിയത്തു നിന്ന് ഈശോ സഭാ വൈദികരായ ഫാദർ ലീവെൻസും ഫാദർ ഹോപ് മാനും അവിടേക്കെത്തന്നത്. ബിർസ മുണ്ട (എന്ന ആദിവാസി നേതാവും ഇരുപത്തി അഞ്ചാം വയസ്സിൽ ബ്രിട്ടീഷ് ജയിലിൽ മരണമടഞ്ഞു) ഫാദർ ഹോപ് മാൻ എന്നിവരുടെ സമ്മർദ്ദ ഫലമായി കാർഷികേതര ആവശ്യങ്ങൾക്കായി ഭൂമി ഉപയോഗപ്പെടുത്താനോ ഏറ്റെടുക്കാനോ പാടില്ല എന്നു വ്യവസ്ഥ ചെയ്യുന്ന സന്താൾ പർഗാന, ഷോട്ടാ നാഗപ്പൂർ കുടികിടപ്പു നിയമങ്ങൾ നിലവിൽ വന്നു. തങ്ങളുടെ പ്രക്ഷോഭവും ദൈവങ്ങളും തുണയ്ക്കാതിരുന്ന സ്ഥാനത്ത് ഹോപ് മാന്റെകൂടി ഇടപെടലോടെ ലഭിച്ച വിജയം അദ്ദേഹത്തിന്റെ ദൈവത്തിലേക്ക് കുറച്ചധികം ആദിവാസികളെയടുപ്പിച്ചു. ഫാദർ ഹോപ് മാന്റെ പിൻഗാമിയായി എത്തിയ ഈശോ സഭാംഗം സ്റ്റാൻ സാമി അവർക്ക് അന്യനായില്ല.

ജാർഖണ്ഡിലിപ്പോൾ ജെഎംഎം കോൺഗ്രസ് മന്ത്രിസഭയാണ്. തൊട്ടു മുൻപത്തെ ബിജെപി സർക്കാർ ആദിവാസി ഭൂമി വ്യാവസായിക ആവശ്യങ്ങൾക്ക് ഉപയോഗപ്പെടുത്താനും ഏറ്റെടുക്കാനും അനുവദിക്കുന്ന തരത്തിൽ സന്താൾ പർഗാന, ഷോട്ടാ നാഗപ്പൂർ കുടികിടപ്പു നിയമങ്ങൾ ഭേദഗതി ചെയ്തു. ജാർഖണ്ഡ് വീണ്ടും ആദിവാസി സമരഭൂവായി. ബൈബിളും ഭരണഘടനയും ചേർത്തു പിടിച്ച് സ്റ്റാൻ സാമി അവർക്കൊപ്പം ചേർന്നു മുന്നിൽ തന്നെ. ഭരണഘടനാദത്തമായ അധികാരവകാശങ്ങളെക്കുറിച്ച് അദ്ദേഹമവരെ നിരന്തരം ഓർമ്മപ്പെടുത്തി. നിയമസഭാ തിരഞ്ഞെടുപ്പിൽ ഭരണകക്ഷി പരാജയപ്പെടാനിടയായ കാരണങ്ങളിലൊന്ന് സ്റ്റാൻ സാമി കൂടി ഒപ്പം നിന്ന ആദിവാസ സമരമാണ്. അതും ഖനി മാഫിയകളുടെ വിരോധവുമാണ് സ്റ്റാൻ സാമിയെന്ന വൈദികൻ ഭീമ കൊറേഗാവ് കേസിൽ പ്പെടാനിടയായത് എന്നാണ് പൊതുവേയുള്ള ധാരണ.

ആദിവാസി പ്രക്ഷോഭകാലത്ത് ജാർഖണ്ഡിലെ ഖുന്തി, ഗുംല്ല, സിംഡെഗ, സിംഗ്ഭൂം ജില്ലകളിൽ മരണമടഞ്ഞവരുടെ പേര് രേഖപ്പെടുത്തി ശിലകൾ സ്ഥാപിച്ച് തങ്ങളുടെ പൂർവ്വികരെ ആദരിച്ചിരുന്നു, ഒപ്പം തന്നെ തങ്ങളുടെ പ്രദേശത്ത് തങ്ങൾക്കാണധികാരമെന്നും രേഖപ്പെടുത്തി വന്നു. പത്തൽ ഗഡി കലാപം എന്നറിയപ്പെട്ട ഈ ഏട് ആദിവാസികളെ ബ്രിട്ടീഷുകാരുടെ കണ്ണിൽ വിപ്ളവകാരികളാക്കിയിരുന്നു.

സ്വാതന്ത്ര്യത്തിനു മുന്നേ ജാർഖണ്ഡിലെ ആദിവാസി ഗോത്ര മേഖലകളിൽ അവരുടേതായ സ്വയംഭരണ കൌൺസിലുണ്ടായിരുന്നു. അതിന് രാജ്യമാസകലം പ്രാബല്യം നല്കി കൊണ്ടുവന്ന പഞ്ചായത്ത് (പട്ടിക പ്രദേശ വിപുലീകരണഃ നിയമം (പെസ-PESA) 1996 വ്യവസ്ഥകൾ നടപ്പിലാക്കണമെന്ന ആവശ്യം ആദിവാസികളുയർത്തി. 2006-ലെ വനവകാശ നിയമത്തിൽ വരുത്തിയ ഭേദഗതി ആദിവാസിക്കും മൂല വാസിക്കും വനത്തിന്മേലുള്ള അവകാശത്തെഹനിക്കുന്നതാണെന്നും അത് പിൻവലിക്കണമെന്നും അവർ ആവശ്യമുയർത്തി. തുടർന്ന് കേന്ദ്ര ഗവൺമെൻറ് നിയമം ഭേദഗതി ചെയ്തു.

1818 ജനുവരി 1-ന് ദളിത് വിഭാഗമായ മഹറുകൾ ഭൂരിപക്ഷമായിരുന്ന ബ്രിട്ടീഷ് സൈന്യം പെഷവാ ബാജി റാവുവിന്റെ മറാത്ത സേനയെ പൂനയ്ക്ക് സമീപം കൊറേഗാവിൽ പരാജയപ്പെടുത്തിയ സംഭവം ദളിതരെ സംബന്ധിച്ച് അഭിമാന സ്തംഭമാണ്. 1928-ൽ, ഡോക്ടർ ബി.ആർ. അംബേദ്കറാണ് ആദ്യമായി കൊറേഗാവ് വിജയാഘോഷം നടത്തിയത്. പിന്നിടിങ്ങോട്ട് വർഷാവർഷം നടന്നു. 2018 ജനുവരി 1-ന് കൊറേഗാവ് വിജയത്തിന്റെ ഇരുനൂറാം വാർഷിക ദിനാഘോഷം സംഘർഷത്തിലായി. ഒരാൾ മരിച്ചു 5 പേർക്ക് പരിക്കുപറ്റി. ആഘോഷത്തിന് സ്റ്റാൻ സാമിയെയും ക്ഷണിച്ചിരുന്നു പോയില്ല. മാവോയിസ്റ്റുകളുടെ കൂടിച്ചേരലുണ്ടായി എന്നു പറഞ്ഞ് എൻ.ഐ.എ ഭീമാ കൊറേഗാവ് കേസ്സെടുത്തു. സ്റ്റാൻ സാമിയുമായി വാട്ട്സ് ആപ്പ് സന്ദേശം കൈമാറിയിരുന്ന ഒരാളെ മാവോയിസ്റ്റായി എൻ.ഐ.എ സംശയിച്ചു. അതിന്റെ പേരിലാണ് സ്റ്റാൻ സാമിയെ ഭീമാ കൊറേഗാവ് കേസിൽ കക്ഷിയാക്കിയത്.

ആദിവാസികളുടെ ഭൂമിയും അവരുടെ വനവും അവകാശങ്ങളും സംരക്ഷിക്കുന്ന നിരവധി നിയമങ്ങളുണ്ടെങ്കിലും അവ പാലിച്ചു കിട്ടാൻ സമരം ചെയ്യേണ്ടുന്ന അവസ്ഥയാണിന്ന്. വയനാട്ടിലെ ആദിവാസി മേഖലയിലുള്ള 'തുടിയുടെ TUDI (Tribal Unity for Development Initiatives) മുൻ ഡയറക്ടറും സ്റ്റാൻ സാമിയോടൊപ്പം ഈശോ സഭയിൽ പ്രവത്തിച്ചയാളും ഇപ്പോൾ ഐക്കഫ് ഡയറക്ററും ഫാദർ സ്റ്റാൻ സാമി ഐക്യദാർഡ്യ സമിതി കൺവീനറുമായ ഫാദർ ബേബി ചാലിൽ പറഞ്ഞു. കേരളത്തിലെ സ്ഥിതിയും വ്യത്യസ്തമല്ല. 2002-ലെ കുടിൽ കെട്ടി സമരത്തിലും തുടർന്നുണ്ടായ മുത്തങ്ങ സംഭവത്തിലും പങ്കെടുത്തവർക്കെതിരെ ഉയർന്ന ആക്ഷേപം മാവോയിസ്റ്റെന്നായിരുന്നു.

സ്വേച്ഛാധിപത്യ പ്രവണത കൂടിക്കൂടി വരുന്നു എന്നതിന്റെ ശക്തമായ മുന്നറിയപ്പായി വേണം സ്റ്റാൻ സാമിയുടെ അനുഭവത്തെ നാം കാണേണ്ടത്. ഓസ്ട്രേലിയക്കാരനായ ക്രിസ്ത്യൻ മിഷണറി ഗ്രഹാംസ് റ്റെയിൻസിനെയും രണ്ട് മക്കളെയും ചുട്ടുകൊന്നത് നമ്മുടെ നാട്ടിലാണ്. അതിനിടക്കാണ് മനുഷ്യാവകാശ പ്രവർത്തകനായ മറ്റൊരു വൈദികന്റെ വേദനാജനകമായ കസ്റ്റഡി മരണം. അല്ല നരഹത്യ. ഇടക്കാല ജാമ്യം അനുവദിച്ചിരുന്നുവെങ്കിൽ സ്റ്റാൻ സ്വാമി ജീവിച്ചിരിക്കുമായിരുന്നു. സ്റ്റാൻ സ്വാമിയുടെ മരണത്തിന്റെ ഉത്തരവാദിത്തത്തിൽനിന്ന് ആർക്കും ഒഴിഞ്ഞുനിൽക്കാനാകില്ല.



# വർഗീയ രാഷ്ട്രീയവും മതരാഷ്ട്രവാദവും



**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**

ന്യൂനപക്ഷ സ്കോളർഷിപ്പിന്റെ പേരിൽ കേരള സമൂഹത്തിൽ വർഗീയ വിദ്വേഷം പടർത്താൻ ചിലർ ബോധപൂർവം ശ്രമം നടത്തുന്നുവെന്നും ആർഎസ്എസ് ക്രൈസ്തവരിൽ മുസ്ലിം വിരോധം കുത്തിവയ്ക്കുന്നുവെന്നുമുള്ള പ്രചാരണങ്ങൾ കുറച്ചുനാളായി ശക്തിപ്പെട്ടുവരികയാണ്. ഉത്തരവാദിത്വപ്പെട്ട ചില മത–രാഷ്ട്രീയ നേതാക്കൾതന്നെയാണ് ഇത്തരം ആരോപണങ്ങൾ ഉന്നയിക്കുന്നതും. ഇതിൽ രണ്ടാമതു പറഞ്ഞ ആരോപണം ആദ്യം പരിശോധിക്കാം. അപ്പോൾ ആദ്യം പറഞ്ഞ ആരോപണത്തിന്റെ നിജസ്ഥിതി വ്യക്തമാകും.

കേരളത്തിലെ ക്രൈസ്തവരുടെയിടയിൽ മുസ്ലിം വിരോധം വളരുന്നു എന്ന പ്രചാരണം ഇക്കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിലും അതിനു മുൻപു നടന്ന തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പു വേളയിലും ചില രാഷ്ട്രീയ പാർട്ടികൾ ഉന്നയിക്കുകയുണ്ടായി. ക്രൈസ്തവരിൽ ഒരു വിഭാഗം ആർഎസ്എസ് ഒരുക്കിയ വർഗീയ രാഷ്ട്രീയത്തിൻറെ കെണിയിൽ വീണിരിക്കുന്നു എന്നായിരുന്നു പ്രചാരണം. എന്നാൽ, രണ്ടു തെരഞ്ഞെടുപ്പുകളിലും പരമ്പരാഗത രീതിയിൽകണ്ടുവരുന്നതിലധികമായി ക്രൈസ്തവരുടെകൂടി വോട്ടു നേടി വിജയിച്ചത്, ബിജെപി ആയിരുന്നില്ല മറിച്ച്, സിപിഎം ആയിരുന്നു. ബിജെപിക്കാവട്ടെ നിയമസഭാ തെരഞ്ഞെടുപ്പിൽ, ഉണ്ടായിരുന്ന ഒരു സീറ്റുകൂടി നഷ്ടമാവുകയും ചെയ്തു. സിപിഎം വർഗീയ മുതലെടുപ്പു നടത്തുന്നു എന്ന ശക്തമായ ആരോപണം ഉന്നയിച്ച യുഡിഎഫിനും നേട്ടമു ാക്കാൻ കഴിഞ്ഞില്ല.

യഥാർഥത്തിൽ രാഷ്ട്രീയ പാർട്ടികൾ ഉന്നയിക്കുന്ന വിധം വർഗീയ വിദ്വേഷം മുസ്ലിംകളും ക്രിസ്ത്യാനികളും തമ്മിലുണ്ടോ? ഇല്ല എന്നതാണ് വാസ്തവം. കേരളത്തിൽ ആർഎസ്എസ് ശക്തമാണ് എന്നതിന്റെ പേരിൽ ക്രിസ്ത്യാനികളും ഹിന്ദുക്കളും തമ്മിൽ യാതൊരു വിദ്വേഷവും ഇല്ലാത്തതുപോലെ, കേരളത്തിൽ പൊളിറ്റിക്കൽ ഇസ്ലാം ശക്തമാണ് എന്നതിന്റെ പേരിൽ ക്രിസ്ത്യാനികളും മുസ്ലിംകളും തമ്മിൽ വർഗീയവിദ്വേഷം അശേഷമില്ല. അപ്പോൾ, പിന്നെ എന്താണ് പ്രശ്നം?

### കേരളം ജാഗ്രതപുലർത്തുന്ന വർഗീയ രാഷ്ട്രീയം

ഏകദേശം ഒരു നൂറ്റാണ്ടായി കേരളത്തിൽ ആർഎസ്എസ് പ്രവർത്തിക്കുന്നുണ്ട്. ആർഎസ്എസ്എന്തിനുവേണ്ടി നിലകൊള്ളുന്നു എന്നും അതിൻറെ രാഷ്ട്രീയ വിഭാഗമായ ബിജെപി ഉയർത്തിപ്പിടിക്കുന്ന ഹിന്ദു സ്വത്വ (ഹിന്ദുത്വ) രാഷ്ട്രീയത്തിന്റെ സ്വഭാവമെന്തെന്നും കേരളത്തിലെ ക്രിസ്ത്യാനികൾക്കു മാത്രമല്ല, ഹിന്ദുവിനും മുസ്ലിമിനും പൊതു സമൂഹത്തിനും നന്നായി അറിയാം. ഒരുപക്ഷേ, കേരളത്തിലെ ഹിന്ദുക്കൾക്കു മറ്റുള്ളവരെക്കാൾ നന്നായി അതറിയാവുന്നതുകൊണ്ടുതന്നെയാണ് ബിജെപി ഉയർ



ത്തിപ്പിടിക്കുന്ന തീവ്ര സാംസ്കാരിക ദേശീയതയുടെ സവർണ ഹിന്ദുത്വ രാഷ്ട്രീയത്തെ അവർ പടിക്കു പുറത്തു നിർത്തിയിരിക്കുന്നത്.

ബഹുസ്വരതയുടെയും സഹവർത്തിത്വത്തിന്റെയും മതേതര ജനാധിപത്യത്തിന്റെയും നവോത്ഥാന മൂല്യങ്ങളുമായാണ് കേരളത്തിലെ ഹിന്ദു സമൂഹം പൊതുവേ തങ്ങളുടെ സ്വത്വബോധത്തെ സമന്വയിപ്പിച്ചു സ്വാംശീകരിച്ചിട്ടുള്ളത്. ബിജെപിയുടെയോ ആർഎസ്എസിന്റെയോ വർഗീയ രാഷ്ട്രീയത്തിന് അതിനെ മറികടക്കുക എളുപ്പമല്ല. ഹൈന്ദവ സമൂഹത്തിനു മാത്രമല്ല, ആർഎസ്എസിന്റെയും ബിജെപിയുടെയും സംഘപരിവാർ രാഷ്ട്രീയത്തെ പ്രത്യേകിച്ച് ആരും തുറന്നു കാട്ടാതെതന്നെ, കേരള സമൂഹത്തിനു പൊതുവിലും നന്നായി അറിയാം. മറ്റെല്ലാ സാധ്യതകളും അടയുന്നതു വരെയെങ്കിലും കേരളത്തിന്റെ ജനാധിപത്യ മനസ് ഒരിക്കലും അതിനെ നെഞ്ചേറ്റുകയില്ല.

എന്നാൽ ഒരു കാര്യം ചൂണ്ടിക്കാട്ടാതെ വയ്യ. മുസ്‌ലിം ലീഗിന്റെ സ്വത്വ രാഷ്ട്രീയം മതേതരമാണെങ്കിൽ, ബിജെപിയുടേത് അങ്ങനെയല്ല എന്നു പറയുന്നതിൽ കഴമ്പുണ്ടെന്നു തോന്നുന്നില്ല. ഹിന്ദു മതഗ്രന്ഥങ്ങളുടെ വ്യാഖ്യാനത്തിൽനിന്നു രൂപപ്പെടുത്തിയ ഒരു സമഗ്രാധിപത്യ മതരാഷ്ട്ര സിദ്ധാന്തമല്ലാത്തിടത്തോളം ബിജെപിയുടേത് ഒരു മതരാഷ്ട്ര പ്രത്യയശാസ്ത്രമാണെന്നു പറയാനുമാവില്ല. സവർണ മേധാവിത്വത്തിന്റെയും തീവ്ര സാംസ്കാരിക ദേശീയതയുടെയും കോർപറേറ്റിസത്തിന്റെയും ഒരു സമ്മിശ്ര രാഷ്ട്രീയം എന്നതിലുപരി അതിനു പ്രസക്തമായ ഒരു പ്രത്യയശാസ്ത്ര അടിത്തറയില്ല എന്നതാണ് വാസ്തവം. അധികം വൈകാതെതന്നെ അതിനുള്ളിലെ വൈരുദ്ധ്യങ്ങളെ അതു സ്വയം പുറത്തു കൊണ്ടുവരികയും ചെയ്യും.

### കേരളം കണ്ടില്ലെന്നു നടിക്കുന്ന മതരാഷ്ട്രവാദം

എന്നാൽ, കേരള സമൂഹത്തിൽ വലിയൊരളവുവരെ മറഞ്ഞിരിക്കുന്ന അപകടമാണ് തീവ്ര ഇസ്‌ലാമിക രാഷ്ട്രീയം. വേഷപ്രച്ഛന്നതയാണ് അതിന്റെ മുഖമുദ്ര. സമൂഹത്തിൽ മറഞ്ഞിരിക്കുകയും നിർണായക സമയങ്ങളിൽ അനുയോജ്യമായ വേഷങ്ങളിൽ വെളിപ്പെടുകയും ചെയ്യുന്ന അതിനെ ഇനിയും നമ്മൾ വേണ്ടത്ര തിരിച്ചറിഞ്ഞിട്ടില്ല.

മതരാഷ്ട്രവാദം തീവ്രദേശീയതയെക്കാളും സാംസ്കാരിക ഫാസിസത്തെക്കാളും കമ്യൂണിസത്തെക്കാളും അപകടകാരിയാണ്. ഇസ്‌ലാമിക മതരാഷ്ട്രവാദം ലോകം കണ്ടിട്ടുള്ള മറ്റേതൊരു ഫാസിസ്റ്റ് പ്രത്യയശാസ്ത്രത്തെക്കാളും പ്രതിലോമകരവുമാണ്. അത് മനുഷ്യന്റെ സ്വാതന്ത്ര്യമോ സ്വയം നിർണയാവകാശമോ അംഗീകരിക്കുന്നില്ല. ജനാധിപത്യം, മതേതരത്വം, ദേശീയത തുടങ്ങി അവരുടെ കണ്ണിൽ ഇസ്‌ലാമികമല്ലാത്തതൊക്കെയും കീഴടക്കപ്പെടേണ്ടതും നശിപ്പിക്കപ്പെടേണ്ടതുമാണ്.

കേരളത്തിലെ മുസ്‌ലിംകളിൽ ഒരു നിശ്ചിത ശതമാനം തീവ്ര ഇസ്‌ലാമിക പ്രത്യയശാസ്ത്രം പിൻപറ്റുന്നവരും അതിനായി പ്രവർത്തിക്കുന്നവരുമാണെങ്കിലും കേരളത്തിന്റെ പൊതു സമൂഹത്തിൽ അവർ ഇസ്‌ലാമിക മതരാഷ്ട്ര വാദികളായി കാണപ്പെടുകയോ തിരിച്ചറിയപ്പെടുകയോ ചെയ്യുന്നില്ല. കാരണം പൊതു സമൂഹത്തിനു സ്വീകാര്യമായി തോന്നാവുന്ന മേഖലകളിൽ വേഷപ്രച്ഛന്നരായാണ് അവർ പ്രവർത്തിക്കുന്നത്! പ്രത്യക്ഷത്തിൽ നിരുപദ്രവകാരികളെങ്കിലും, ഇസ്‌ലാമിക് ബ്രദർഹുഡ്, താലിബാൻ, ഇസ്‌ലാമിക് സ്റ്റേറ്റ്, അൽ ക്വയ്ദ, ബോക്കോ ഹറാം തുടങ്ങിയ പൂർവസൂരികളുടെ പാതയിലാണ് ഇത്തരം പ്രസ്ഥാനങ്ങളിൽ പലതും സഞ്ചരിക്കുന്നത് എന്നത് പരസ്യമായ രഹസ്യമാണ്.

### മുസ്‌ലിം വിരോധമോ യാഥാർത്ഥ്യ ബോധമോ?

ഇത്തരം ഒരു പശ്ചാത്തലത്തിൽ, കേരളത്തിൽ ശക്തി പ്രാപിച്ചുകൊണ്ടിരിക്കുന്ന ഇസ്‌ലാമിക തീവ്രവാദത്തെപ്പറ്റിയുള്ള ആശങ്ക പങ്കുവയ്ക്കുന്നത്, മുസ്‌ലിം വിരോധമായി വ്യാഖ്യാനിക്കേണ്ടതുണ്ടോ? അത്തരം ആശങ്കകൾ അസ്ഥാനത്താണ് എന്ന് ഉറപ്പിച്ചു പറയാൻ, ഭരിക്കുന്ന സർക്കാരിനോ കേരളത്തിന്റെ പൊതു സമൂഹത്തിനോ സാധിക്കുമോ? 1940 കളിൽത്തന്നെ സലഫിസം, ജമാഅത്തെ ഇസ്‌ലാമി ഹിന്ദിലൂടെ കേരളത്തിന്റെ വടക്കൻ മേഖലയിൽ അതിന്റെ സാന്നിധ്യം അറിയിച്ചിരുന്നു എന്ന് പ്രഫ. ഹമീദ് ചേന്നമംഗലൂരിന്റെ "ദൈവത്തിന്റെ രാഷ്ട്രീയം" എന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. കേരളത്തിലെ സലഫി പ്രസ്ഥാനങ്ങളെ പ്രതിനിധീകരിക്കുന്ന ജമാഅത്തെ ഇസ്‌ലാമിയുടെ സമഗ്രമായ ഒരു ചിത്രം അദ്ദേഹം ഈ ഗ്രന്ഥത്തിൽ വരച്ചു കാട്ടുന്നുണ്ട്. പ്രഫ. ചേന്നമംഗലൂരിന്റെ ഇതര കൃതികളും ആനുകാലികങ്ങളിലൂടെ അദ്ദേഹം പങ്കുവയ്ക്കുന്ന നിരീക്ഷണങ്ങളും കേരളത്തിന്റെ സാമൂഹിക ജീവിതത്തിലെ മാറ്റങ്ങൾ നിരീക്ഷിക്കുന്നവർക്ക് ദിശാബോധം പകരുന്നവയാണ്.

ക്രൈസ്തവരിൽ വളരെപ്പേർ ഇത്തരം ഗൗരവമായ വായനകളിലേക്കും പഠനങ്ങളിലേക്കും തിരിയാനുള്ള കാരണം, കേരളത്തിലെ ചില സലഫി പണ്ഡിതന്മാരും പ്രസ്ഥാനങ്ങളും അവർ ഒരു ബഹുസ്വര സമൂഹത്തിലാണ് ജീവിക്കുന്നതെന്ന യാഥാർഥ്യം മറന്ന്, ഇന്ത്യൻ ഭരണഘടനയും മതേതര ജനാധിപത്യവും നൽകുന്ന സ്വാതന്ത്ര്യവും



സംരക്ഷണവും ഉപയോഗിച്ച്, പ്രത്യക്ഷ മായും പ്രച്ഛന്ന വേഷങ്ങളിലൂടെയും ഒരു മതേതര ജനാധിപത്യ സമൂഹ ത്തിന്റെ അരൂപിക്കു നിരക്കാത്ത പ്രവർ ത്തനങ്ങളിൽ ഏർപ്പെടുന്നതുകൊ ണ്ടാണ്. അതിനെ ആശങ്കയോടെ നോക്കിക്കാണുന്നതും ചിലപ്പോൾ ഉറക്കെ പറയേണ്ടിവരുന്നതും സംഘ പരിവാറിന്റെ കെണിയിൽ പെടുന്നതു കൊണ്ടല്ല. അതു സംഘപരിവാറിൽ നിന്നു പഠിക്കേണ്ട ആവശ്യവുമില്ല.

**തുറന്നു പറയുന്നത് ജാഗ്രത പാലിക്കാൻ**

ഇസ്ലാം പഠനവും ഗവേഷണവും അടുത്തകാലം വരെ കേരളത്തിലെ ക്രൈസ്തവരുടെ ഇഷ്ടവിഷയങ്ങളിൽ ഒന്നായിരുന്നില്ല. നമ്മോടൊപ്പം സ്നേഹ ത്തിലും സഹകരണത്തിലും സൗഹൃദ ത്തിലും കഴിയുന്ന മുസ്ലിം സഹോദര ങ്ങളുടെ മതം എന്ന നിലയിൽ, ബഹു മാനത്തോടെ മാത്രമാണ് ക്രൈസ്തവർ ഇസ്ലാമിക ജീവിതത്തെ നോക്കിക്കണ്ടി രുന്നത്.

എന്നാൽ അടുത്തകാലത്തായി, സമൂഹത്തിന്റെ വിവിധ മണ്ഡലങ്ങ ളിലും വിദ്യാഭ്യാസ-ആതുര ശുശ്രൂഷാ സ്ഥാപനങ്ങളിലും സാംസ്കാരിക ഇടങ്ങളിലുമെല്ലാം സലഫി ദാവാ പ്രവർത്തകർ ക്രിസ്തീയ വിശ്വാസ ങ്ങളെയും ജീവിതാദർശങ്ങളെയും മതാനുഷ്ഠാനങ്ങളെയുമെല്ലാം പരസ്യ മായി അവഹേളിക്കുകയും അത്തരം ആക്രമണങ്ങൾ വ്യക്തികൾക്കും സമൂഹങ്ങൾക്കും സമുദായത്തിനും നേരേയുള്ള ആസൂത്രിത നീക്കത്തിന്റെ തലത്തിലേക്ക് എത്തുകയും ചെയ്ത പ്പോഴാണ് ഈ വിഷയത്തിൽ പ്രത്യേക ജാഗ്രത ആവശ്യമായി വന്നതും ചില കാര്യങ്ങൾ ഉറക്കെ പറയേണ്ടി വരു ന്നതും. അത് സംഘപരിവാർ അജ ണ്ടയിൽ വീണ ക്രിസ്ത്യാനിയുടെ കരച്ചിലാണെന്നു വ്യാഖ്യാനിക്കുന്നത് തികഞ്ഞ ഉത്തരവാദിത്വമില്ലായ്ക യാണ് എന്നു പറയാതിരിക്കാൻ കഴിയില്ല.

ലോകത്താകെയുള്ള ക്രൈസ്തവ സമൂഹത്തിന് "ഇസ്ലാമോഫോബിയ" ബാധിച്ചിരിക്കുകയാണ് എന്ന ചിലരുടെ വായ്ത്താരിയിൽ രാഷ്ട്രീയ പാർട്ടികൾ വീണുപോകരുത്. പൊളിറ്റിക്കൽ ഇസ് ലാമിന്റെ പിടിയിൽ ഇനിയും അമർ ന്നിട്ടില്ലാത്ത കേരളത്തിലെ മുസ്ലിം ലീഗും മുസ്ലിം സമൂഹവും ഈ കാര്യങ്ങൾ വിലയിരുത്തണം. ഗൗരവ തരമായ ആ പ്രക്രിയ നിങ്ങൾ നിർവഹി ക്കുകതന്നെ വേണം. ക്രൈസ്തവർക്ക് നിങ്ങളെ വിശ്വാസമാണ്.

പിന്നെ, സ്കോളർഷിപ്പ് വിഷയ ത്തിൽ, എൽഡിഎഫ്. സർക്കാർ, കോട തിവിധിയുടെ പശ്ചാത്തലത്തിൽ ഉയർ ന്നുവരുന്ന പ്രശ്നങ്ങൾക്ക് സമുചിത മായ പരിഹാരമുണ്ടാക്കുമെന്ന സിപിഎം നേതാക്കളുടെ ഉറപ്പിൽ ഞങ്ങൾക്കു വിശ്വാസമുണ്ട്. മുഖ്യമന്ത്രിതന്നെ ഇക്കാര്യം ഇതിനോടകം വ്യക്തമാക്കി യിട്ടുമുണ്ട്. ന്യൂനപക്ഷ സമൂഹങ്ങൾക്ക് തുല്യനീതി ഉറപ്പു വരുത്തുന്നതിൽ മതനിരപേക്ഷതയിൽ വിശ്വസിക്കുന്ന മുസ്ലിം സമുദായം എതിരു നിൽക്കു മെന്നും കരുതുന്നില്ല.

ആർഎസ്എസ്കാരുടെ സ്നേഹ ത്തിലല്ല ക്രിസ്ത്യാനികൾ വിശ്വസി ക്കുന്നത്. കേരളത്തിൽ ജീവിക്കുന്ന ഹിന്ദു, മുസ്ലിം, ക്രിസ്ത്യൻ ജനവിഭാഗ ങ്ങളുടെ പരസ്പരസ്നേഹത്തിലും സൗഹൃദത്തിലും കരുതലിലും ക്രൈ സ്തവർക്ക് ഉത്തമ വിശ്വാസവും ബോധ്യവുമുണ്ട്. ഇക്കാര്യത്തിൽ യാതൊരു വീഴ്ചയും ഉണ്ടാകാതിരി ക്കാൻ ഞങ്ങൾ സദാ ജാഗ്രത പുലർ ത്തുന്നതുമാണ്.



# ദൈവസമ്പാദനം സമൂഹ നന്മയ്ക്ക്

**മേജർ ആർച്ച്ബിഷപ്പ് കർദ്ദിനാൾ**
**മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തിരുവനന്തപുരം മേജർ അതിരൂപതയുടെ നവതി വർഷം പാളയം സമാധാനാരാജ്ഞി ബസിലിക്കായിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയാരുന്നു സഭയുടെ പരമാദ്ധ്യക്ഷൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ.

നവതി വർഷത്തിന്റെ ആരംഭമായി, ദൈവാനുഗ്രഹത്തിന്റെ 90 വർഷങ്ങൾക്ക് നന്ദി അർപ്പിച്ചുകൊണ്ട്, കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വത്തിൽ വിശുദ്ധ കുർബാന സമാധാന രാജ്ഞി ബസിലിക്കായിൽ അർപ്പിച്ചു. മേജർ അതിരൂപതയുടെ വികാരി ജനറൽമാരായ ഡോ. മാത്യു മനക്കരക്കാവിൽ കോർഎപ്പിസ്ക്കോപ്പാ, ഡോ. വർക്കി ആറ്റുപുറത്ത്, എബ്രഹാം കരിമ്പിനാമണ്ണിൽ റമ്പാൻ, ചാൻസിലർ റവ. ഡോ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ, ബസിലിക്ക റെക്ടർ റവ. ഡോ. ജോൺ കുറ്റിയിൽ എന്നിവർ സഹകാർമ്മികരായിരുന്നു. കോവിഡ് മാനദണ്ഡം പാലിച്ചുകൊണ്ട് അർപ്പിച്ച ഈ വിശുദ്ധ കുർബാനയിൽ ലോകത്തിന്റെ പലഭാഗങ്ങളിലുള്ള വിശ്വാസികൾ ഓൺലൈനായി സംബന്ധിച്ചു.

90 വർഷം മുൻപ്, മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കി സ്ഥാപിച്ചുകൊണ്ടും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തെ അതിന്റെ ആസ്ഥാന ഭദ്രാസനമായി പ്രഖ്യാപിച്ചുകൊണ്ടും 1932 ജൂൺ 11-നാണ് പുണ്യശ്ലോകനായ പതിനൊന്നാം പീയൂസ് മാർപാപ്പ റോമിൽ സെന്റ് പീറ്റേഴ്സ് ബസിലിക്കായിൽ 'ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി' എന്ന അപ്പസ്തോലിക തിരുവെഴുത്ത് വിളംബരം ചെയ്ത്. വിളബംരം ചെയ്യപ്പെട്ട അതേ സമയത്തിന്റെ അനുസ്മരണയിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഈ തിരുവെഴുത്ത് വിളംബരം ചെയ്യപ്പെട്ട പാളയം സമാധാന രാജ്ഞി ബസിലിക്കായിൽ, കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി, ചരിത്രത്തിന്റെ പുനരവതരണമായി പതിനൊന്നാം പീയൂസ് മാർപാപ്പയുടെ 'ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി' എന്ന തിരുവെഴുത്ത് വായിച്ചു. ഈ അപ്പസ്തോലിക തിരുവെഴുത്ത് സ്വീകരിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ അദ്ധ്യക്ഷനായി സ്ഥാനാരോഹണം ചെയ്ത ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലിത്താ ഉപയോഗിച്ചിരുന്ന സ്ലീബായും മോതിരവും മാലയും അംശവടിയും ആണ് ബാവാ തിരുമേനി ഈ ശുശ്രൂഷയിൽ ഉപയോഗിച്ചത്. പരിശുദ്ധ സിംഹാസനത്തോടും വി. പത്രോസിന്റെ പിൻഗാമിയോടുമുള്ള ആദരവും വിധേയത്വവും പ്രകടിപ്പിച്ചുകൊണ്ട് വിശ്വാസികൾ എഴുന്നേറ്റ് നിന്ന് ഈ കല്പന ശ്രവിച്ചു. തുടർന്ന് നവതി വർഷം ഉദ്ഘാടനം ചെയ്യുന്നതിന്റെ പ്രതീകമായി അത്യഭിവന്ദ്യ കാതോലിക്കാ ബാവാതിരുമേനി നിലവിളക്ക് തെളിയിച്ച് നവതി വർഷത്തിന്റെ പ്രത്യേക ലോഗോ പ്രകാശനം ചെയ്തു. ഇതിനുശേഷം മലങ്കര സുറിയാനി കത്തോലിക്കാ സഭയെ അഭിസംബോധന ചെയ്ത് ബാവാ തിരുമേനി സംസാരിക്കുകയും ലോകത്തിനും നാടിനും സഭയ്ക്കാകമാനവും ശ്ലൈഹീക ആശീർവാദം നൽകുകയും ചെയ്തു.




90 വർഷങ്ങൾ ഒരു സഭയായി മലങ്കര സുറിയാനി കത്തോലിക്കാ സഭ അനുഭവിച്ച ദൈവകരുണയ്ക്ക് നന്ദിയർപ്പിച്ചുകൊണ്ടും ഈ കോവിഡ് മഹാമാരിയുടെ കാലഘട്ടത്തിൽ പ്രയാസത്തിലും ദുരിതത്തിലുമായിരിക്കുന്ന എല്ലാ ദൈവമക്കളേയും സമർപ്പിച്ചുകൊണ്ടും സമൂഹത്തിന്റെയും രാഷ്ട്രത്തിന്റെയും പുരോഗതിയ്ക്കായി പ്രാർത്ഥിച്ചുകൊണ്ടും തുടർന്ന് മൗണ്ട് കാർമ്മൽ ധ്യാനകേന്ദ്രം ഡയറക്ടർ ബഹു. ഡാനിയേൽ പൂവണ്ണത്തിൽ അച്ചൻ ദിവ്യകാരുണ്യ ആരാധനയ്ക്ക് നേതൃത്വം നൽകി.

വ്യക്തികളും കുടുംബങ്ങളും ഇടവകകളും മേജർ അതിരൂപതയുടെ ശുശ്രൂഷാവേദികളും ആത്മീയ പരിശീലനവും നവീകരണവും, ഒരു പുതിയ ജീവകാരുണ്യ ശുശ്രൂഷ, നവതി ചരിത്ര ഗ്രന്ഥം, നവതി സ്മാരകമായി ഒരു പുതിയ ദൈവാലയ പ്രതിഷ്ഠ, മേജർ അതിരൂപതയിലെ ഇടവകകളിലും കുടുംബങ്ങളിലും വിശ്വാസ പ്രബോധനങ്ങൾ സജീവമാക്കുക. നവതിയാഘോഷം മേജർ അതിഭദ്രാസനത്തിലെ സ്ഥാപനങ്ങളിൽ പൊതു ആഘോഷം തുടങ്ങി ഏഴ് മേഖലകളിലായി ഒരു വർഷം നീണ്ടുനിൽക്കുന്ന നവതി ആഘോഷ പരിപാടികളാണ് സംഘടിപ്പിക്കുന്നത്.



അനുശോചനം

# പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻബാവാ

പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ ദേഹവിയോഗത്തിൽ കർദ്ദിനാൾ മാർ ക്ലീമിസ് ബാവാ അനുശോചിച്ചു.

തിരുവനന്തപുരം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതിയൻ കാതോലിക്കാബാവായുടെ വേർപാടിൽ മലങ്കര സിറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ച്ബിഷപ്പ് - കാതോലിക്കോസ് മാർ ബസോലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവാ അനുശോചനം അറിയിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ വലിയ നഷ്ടത്തിൽ പങ്കു ചേരുകയും ആത്മാവിനു നിത്യശാന്തി നേരുകയും ചെയ്യുന്നു. ജീവകാരുണ്യ പ്രവർത്തനങ്ങൾ ഓർത്തഡോക്സ് സഭയിൽ വ്യാപിക്കുന്നതിനും പരുമലയിലെ കാൻസർ സെന്റർ വളർത്തുന്നതിനും പരിശുദ്ധ ബാവാ തിരുമേനി നൽകിയ വിലപ്പെട്ട സേവനങ്ങൾ എക്കാലവും അനുസ്മരിക്കപ്പെടുന്നതാണ്. റോമിൽ പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയെ അദ്ദേഹം സന്ദർശിച്ചത് പ്രത്യേകം സ്മരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രാർത്ഥനയും അനുശോചനവും ഇത്തരുണത്തിൽ അറിയിക്കുന്നു.,

# പ്രകൃതിലാവണ്യ പ്രയുക്തതയുടെ ദൈവശാസ്ത്രവും ബഥനി സംസ്ക്കാരവും





ഫാ. ഡോ. തോമസ് പ്രമോദ് ഒ.ഐ.സി.

ആകാശവും ഭൂമിയും അതിലുള്ള സമസ്തവും ദൈവീകകരവേലയുടെ സർഗ്ഗശക്തി പ്രകാശിപ്പിക്കുന്നു. സായാഹ്നപുലരി അനുക്രമത്തിൽ ഉത്പത്തി ചരിത്രം ദൈവസ്നേഹത്തിന്റെ സൃഷ്ടിദായകത വെളിപ്പെടുത്തുന്നു. വിണ്ണുലകിന്നരചൻ സൃഷ്ടിയുടെ മകുടമായ മനുഷ്യനിർമ്മിതിയുടെ മാധ്യമമായി തെരഞ്ഞെടുത്തത് ഭൂമിതൻ മണ്ണായിരുന്നു. പ്രസ്തുത ക്രീയാകർമ്മം സൃഷ്ടിയെ പ്രപഞ്ചത്തോട് ഇണക്കിച്ചേർത്തു. തന്റെ ഛായയും സാദൃശ്യവും ആയിത്തീരേണ്ടവനെ പൂഴികൊണ്ട് മെനഞ്ഞുണ്ടാക്കി, നാസാരന്ധ്രങ്ങളിലേക്ക് ദൈവീകശ്വാസം നിശ്വസിച്ചു. അവൻ ആദം എന്ന് വിളിക്കപ്പെട്ടു. അപ്രകാരം പ്രപഞ്ചം അവന്റെ മാതാവും ബന്ധുവും ആയിത്തീർന്നു. ഒരു പുത്തൻ സംബന്ധവും കടപ്പാടും അതിൻപ്രകാരം സംജാതമായി. അവിടെ ഒരു ത്രിമുഖബന്ധുത്വം (tridimensional relation) – ദൈവവും മനുഷ്യനും പ്രപഞ്ചവും തമ്മിൽ – ആവീർഭവിച്ചു. ദൈവസാന്നിദ്ധ്യത്തിന്റെ കൂദാശയായി പ്രകൃതിയെ മാനവൻ നെഞ്ചോട് ചേർത്ത് നിർത്തി. മണ്ണിന്റെയും വിണ്ണിന്റെയും ആസ്വാദകനും പരിചാരകനുമായി ആദാമിന്റെ മക്കൾ നിയുക്തരായി.



### പ്രകൃതിസൗന്ദര്യത്തിന്റെ കൗദാശികഭാവം

പ്രമുഖ ദൈവശാസ്ത്രജ്ഞൻ എഡ്വേഡ് ഷില്ലെബീക്സ് ദൈവീകമായ കൂടിക്കാഴ്ചയ്ക്ക് എല്ലായ്പ്പോഴും ഒരു കൗദാശിക ഭാവം സംബന്ധിപ്പിക്കുന്നുണ്ട്. പ്രസ്തുത സമാഗമം ഒരു ദൃശ്യ അട-യാളത്തിലൂടെ ദൃഷ്ടിഗോചരമാക്കുന്നു. രഹസ്യാത്മകമായ അത്തരം അഭിമുഖത്തിന് ചരിത്രതാളുകളിൽ ത്രിവിധ ആരോഹണ ഘട്ടങ്ങൾ ഷില്ലെബീക്സ് അവതരിപ്പിയ്ക്കുന്നുണ്ട്. ദൈവമനുഷ്യ കൂടിക്കാഴ്ചയുടെ പ്രഥമഘട്ടം സൃഷ്ടികർമ്മമാണ്; പ്രകൃതിയെന്ന അടയാളം സൃഷ്ടാവിന്റെ സർഗ്ഗശക്തിയും ചാരുത്വവും പ്രകടിപ്പിക്കുന്നു. രണ്ടാം ഘട്ടം ഇസ്രായേലാണ്; പ്രതീക്ഷയുടെ അടയാളമായും ഉടമ്പടിബന്ധത്തിന്റെ പ്രതീകമായും ഇസ്രായേൽ ജനത നിലനിന്നിരുന്നു. പൂർത്തീകരണത്തിന്റെ മൂന്നാം ഘട്ടം ക്രിസ്തുവാണ് ; ദൈവ മനുഷ്യ സമാഗമത്തിന്റെ കൂദാശയായി ലോകരക്ഷകൻ അനുസ്മരിക്കപ്പെടുന്നു. സൃഷ്ടിയും വെളിപാടും മനുഷ്യാവതാരവും പരിത്രാണപ്രക്രിയയിലെ അനുസ്യൂത സംഭവ്യതകളാണ്. പ്രസ്തുത രക്ഷണീയ വ്യാപാരത്തിൽ പ്രകൃതി ഉത്പത്തി സ്ഥാനം സ്വന്തമാക്കുന്നു. സ്രഷ്ടാവിന്റെ മഹത്വവും ലാവണ്യവും പ്രപഞ്ചം പ്രകാശിപ്പിക്കുന്നു. പറുദീസാ എന്ന പ്രകൃതി ചാരുത്വം ദൈവ-മനുഷ്യ ബന്ധങ്ങളുടെ അപരിഹാര്യമായ പാരസ്പര്യത വ്യക്തമാക്കുന്നു. ഭൂമിശാസ്ത്രപരമായ സ്ഥിതി വിശേഷണത്തേക്കാൾ അധികമായി ഉടമ്പടിയുടെയും പൂർണ്ണതയുടെയും അനുഭവമായി പറുദീസായെ സിറിയായിലെ എഴുത്തുകാരൻ വിശുദ്ധ അപ്രേം അവതരിപ്പിയ്ക്കുന്നു. പ്രപഞ്ചമെന്ന സൃഷ്ടിയുടെ പച്ചപ്പും ദൃഷ്ടാന്തനൈപുണ്യവും മലകൾ, ജലാശയങ്ങൾ, കൃഷിഭൂമി, താഴ്‌വര, ആകാശം, മരുഭൂമി, വിത്തുകൾ, മത്സ്യങ്ങൾ, ഗോതമ്പ്, മുന്തിരി, വൃക്ഷങ്ങൾ ഇത്യാദി പ്രതീകങ്ങളിലൂടെ തിരുവചനം തീർത്ഥാടകർക്ക് അദ്ധ്യാപനം നടത്തുന്നു. തിരുവചനം ദൈവീകവല്ലഭത്വമുള്ള നീതിമാന്മാരെ തുലനം ചെയ്തിരിക്കുന്നത് ലെബനോൻ എന്ന മനോഹരഭൂമിയിലെ അഴകുള്ള ദേവദാരുവിനോടാണ്. അപ്രകാരം പ്രകൃതിയുടെ വശ്യത, സൃഷ്ടാവിനോടുള്ള സ്മരണയ്ക്കും തിരുനാമകീർത്തനത്തിനും കാരണമാകുന്നു. ദൈവരാജ്യമെന്ന പ്രാപ്യസ്ഥാനത്തേയ്ക്കുള്ള യാത്രയും പ്രകൃതിവിഭവങ്ങൾ




കൊണ്ട് സൂചകമാക്കിയിരിക്കുന്നു. പറുദീസായിലെ വൃക്ഷത്തിന്റെ ഫലം വരുത്തിവച്ച അകൽച്ചക്ക് നിവാരണം സൃഷ്ടിച്ചത് ഗോഗുൽത്തായിലെ മരക്കുരിശാണ്. ബേത്‌ലഹേം മുതൽ ഒലിവുമലവരെയുള്ള മനുഷ്യപുത്രന്റെ തീർത്ഥയാത്രയിൽ പ്രകൃതി, ദൈവമഹത്വത്തിന്റെ അടയാളമായി അനിവാര്യപങ്കാളിത്വം സൃഷ്ടിച്ചു.

സഭ എന്നാൽ, ക്രിസ്തുവെന്ന ദൈവസാന്നിദ്ധ്യ കൂദാശയുടെ തുടർച്ചയും ആഘോഷവുമാണ്. പോൾ എവ്ഡോക്കിമോവ് എന്ന ദൈവശാസ്ത്രജ്ഞൻ അഭിപ്രായപ്പെടുന്നത് പ്രപഞ്ചത്തിന്റെ സമസ്തവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് ഒരു കൗദാശിക ഉദ്ദിഷ്ടതയ്ക്കുവേണ്ടിയാണെന്നാണ്. ജലത്തിന്റെ ശ്രേഷ്ഠഭാഗധേയം മാമ്മോദീസയിലെ ദിവ്യജലമായി മാറുകയെന്നതാണ്. മരത്തടിയ്ക്ക് കുരിശാകുവാനും മണ്ണിന് ക്രിസ്തുവിന്റെ കബറാകുവാനും ഒലിവ്, കൃപയുടെ വിശുദ്ധ എണ്ണയാകുവാനും മുന്തിരി വിശുദ്ധ രക്തമാകുവാനും ഗോതമ്പ് ജീവന്റെ അപ്പമാകുവാനും മുൻ നിയോഗംസ്വീകരിച്ചിരിക്കുന്നു. കൃപയുടെ നീർച്ചാൽ അടയാളങ്ങളായി പ്രകൃതി വിഭവങ്ങൾ ഉത്കൃഷ്ടത പ്രാപിച്ചിരിക്കുന്നു; സത്താപരമായ രൂപാന്തരീകരണത്തിന് വിധേയമാകുന്നു. മാറാനായ പെരുന്നാളുകളിൽ സഭാതനയർ പ്രകൃതിയെയും അതിന്റെ ഫലങ്ങളെയും വാഴ്ത്തി അനുഗ്രഹിക്കുന്നു, വിശ്വാസത്തിന്റെ സ്ഥിരതയ്ക്കും സഭയുടെ പുകഴ്ച്ചയ്ക്കും ആശ്രമങ്ങളുടെ നിലനിൽപ്പിനുമായി അവ ആശീർവദിക്കപ്പെടുന്നു. ക്രിസ്തുവിന്റെ രാജകീയ പ്രവേശനത്തിരുന്നാൾ പ്രകൃതി ആശീർവ്വാദപരികർമ്മമായി ആഘോഷിക്കപ്പെടുന്നു. സുറിയാനി സഭാപാരമ്പര്യം, ക്രിസ്തുവിന് നൽകുന്ന മനോഹര നാമം അക്കോറോ - കൃഷിക്കാരനെന്നുമാണ്. തിരുവചനം പ്രചുരപ്രചാരമാക്കുന്ന നല്ല വിതക്കാരൻ എന്ന സംജ്ഞയാണിവിടെ അന്തർഗതമാകുന്നത്. കൃഷിയും വിളവെടുപ്പും ആത്മീയമുന്നേറ്റത്തെയും യുഗാന്ത്യ വിധിതീർപ്പിനെയും ദൃഷ്ടാന്തമാക്കിയിരിക്കുന്നു. പ്രാർത്ഥനയെന്നത് നിലം ഉഴുത്ത് പ്രക്രിയയോട് സിറിയായിലെ കവി ഉപമിച്ചിരിക്കുന്നു. സപ്തയാമ നമസ്ക്കാരങ്ങൾക്ക്, ഭൂമിയിലെ അദ്ധ്വാനം, നിലമൊരുക്കൽ, വിത്തുവിതയ്ക്കൽ, വിത്തുകളുടെ വളർച്ചയും കളകളിൽ നിന്നുമുള്ള സംരക്ഷണം, കൊയ്ത്ത്, വിളവുകളുടെ വഹിച്ച് കൊണ്ടുപോകൽ, ധാന്യപ്പുരയിലെ ശേഖരണം, ധാന്യങ്ങളുടെ ദാനധർമ്മം ഇത്യാദി മണ്ണുകലർന്ന സൂചിതാർത്ഥങ്ങൾ നല്കപ്പെടുമ്പോൾ പ്രകൃതിലാവണ്യത്തിന്റെ ആസ്വാദനം തന്നെയാണ് വിവക്ഷിക്കപ്പെടുന്നത്.

**മുണ്ടൻ മലയും ബഥനി സംസ്ക്കാരവും**

മലങ്കരയുടെ ആത്മീയ സംസ്കൃതിയിൽ ഉദയം ചെയ്ത ഒരു നവീന സംസ്ക്കാരവും ആദർശവുമാണ് ബഥനി. ക്രിസ്തീയം, പൗരസ്ത്യം, ഭാരതീയം എന്നീ നിദർശന കൂട്ടുകെട്ടിന്റെ ചാരുത്വമാണ് ബഥനി സാക്ഷ്യമാക്കുന്നത്. ആബൂൻ ഗീവറുഗീസ്, ബഥനിയുടെ പ്രതിഷ്ഠാപകനും മാർഗദർശകനുമായി ഒരു പർണ്ണാശ്രമം സ്ഥാപിക്കുന്നു. ആത്മീയ നവീകരണത്തിനും സുവിശേഷവത്ക്കരണത്തിനുമായി പ്രസ്തുത പ്രസ്ഥാനത്തിന് ശിലാസ്ഥാപനം നടത്തി. ദൈവീകരണമെന്ന പൗരസ്ത്യ ആദർശസിദ്ധിക്കുവേണ്ടി പറുദീസാ എന്ന ദൃഷ്ടാന്തീകരണം ബഥനിയിലൂടെ മാർ ഈവാനിയോസ് സാക്ഷാത്ക്കരിച്ചു. പറുദീസായെന്ന പ്രതീകാത്മകയവതരണത്തിൽ പ്രകൃതിയുടെ ലാവണ്യം നിറച്ചാർത്ത് നൽകി. ഉത്പത്തി ചരിത്രവിവരണത്തിന്റെ പറുദീസാ, ത്രിമാന ബന്ധങ്ങളുടെ - സൃഷ്ടാവ്, മനുഷ്യൻ, പ്രകൃതി - പാരസ്പര്യത ദ്യോതിപ്പിച്ചു. അപ്രകാരം ആബൂൻ ഗീവറുഗീസ് തന്റെ ബഥനി സംസ്ക്കാരം ദൈവ-മനുഷ്യബന്ധത്തിൽ പ്രകൃതിയൊടൊപ്പം ഒരു സമാഗമനം സാധ്യമാക്കി. പ്രകൃതിയെന്ന സൃഷ്ടചാരുത്യത്തോടുള്ള അഭേദ്യബന്ധുത്വം മുണ്ടൻമലയിലെ വാസം പ്രസ്പഷ്ടമാക്കുന്നു. പർവ്വതസാനുക്കൾക്ക് തിരുവചനം നല്കുന്ന ദൈവീക സാന്നിദ്ധ്യമികവ് ഇവിടെ സാർത്ഥകമാവുകയാണ്. വിശുദ്ധീകരണത്തിലേക്കുള്ള തീർത്ഥയാത്രയും മലകയറ്റത്തിലൂടെ ഇവിടെ ദ്യോതകമാകുന്നു. പ്രപഞ്ചത്തിന്റെ അടിസ്ഥാനം കാത്തുസൂക്ഷിക്കുന്നത് മലകളാണെന്നുള്ള പൗരാണിക വീക്ഷണം ഒരുപക്ഷേ ആബൂൻ ഗീവറുഗീസിന്റെ മനസ്സിൽ ധ്യാനവിഷയമായിട്ടുണ്ട്. പ്രപഞ്ചത്തെ ക്രമഭംഗത്തിൽ നിന്ന് (Chaos) ക്രമഭംഗിയിലേക്ക് നയിക്കുന്ന ഗിരികൂട്ടങ്ങളുടെ ധർമ്മം, ബഥനിയുടെ സ്ഥാപന ലക്ഷ്യപ്രാപ്തിയിലും ആമാമുനി ലക്ഷ്യംവെയ്ക്കുകയും മുണ്ടൻ മലയെന്ന ശൈലത്തിൽ അതിനെ പ്രതിഷ്ഠാകർമ്മം നടത്തുകയും ചെയ്തു. മലങ്കരസഭയുടെ ആത്മീക അടിസ്ഥാനം ആടി ഉലഞ്ഞ ഒരു കാലഘട്ടം, ഇവിടെ പ്രത്യേകം സ്മരണീയമാക്കണം. സഭാമക്കൾക്ക് പരിത്രാണത്തിന്റെ മലകയറ്റം സാധ്യമാക്കിയപ്പോൾ പ്രകൃതിയോടുള്ള സമാഗമനം തന്നെയാണ് ആബൂൻ ഗീവറുഗീസ് നടപ്പിലാക്കിയത്.

ബഥനിയെന്ന പർണ്ണാശ്രമത്തിന്റെ നിർമ്മാണം പ്രകൃതിലാവണ്യത്തികവ് വർണ്ണിയ്ക്കുന്നുണ്ട്. വൃക്ഷങ്ങളാൽ നിബിഡമായ ആ മലനാട് പച്ചപ്പിനാൽ അനുഗ്രഹീതമായിരുന്നു. പമ്പാനദി - കക്കാട്ടാറിന്റെ സാമീപ്യം മുണ്ടൻമലയെ ഫലഭൂയിഷ്ഠമാക്കി. ബേത്‌ലഹേം കാലിത്തൊഴുത്തുപോൽ ബഥനിയുടെ സൗധനിർമ്മിതി പ്രകൃതി സഖിത്വത്തിൽ ലാളിത്യവത്ക്കരിച്ചു. മുളയും വയ്ക്കോലും കാട്ടുചെടിവള്ളികളും അതിന്റെ നിർമ്മാണപ്രക്രിയയിൽ അനിവാര്യത പുലർത്തി. ചാരത്ത് ഒഴുകിയ നീർച്ചാലുകളിലെ ജലസാന്നിദ്ധ്യം ദാഹമകറ്റുവാനും ശുദ്ധത പ്രാപിക്കുവാനും സഹായകമായി. സന്യാസമെന്ന മഹത്തായ ആദർശം അനുപമ ശൈലിയിൽ ആബൂൻ ദർശിച്ചത് യാഗപ്പശുവിനോടും അതിന്റെ ജീവിതപ്രക്രിയയോടും ആണെന്നുള്ള പരിചിന്തനം





പ്രകൃതി സംസർഗ്ഗത്തോടുള്ള ബഥനി യുടെ ചേർച്ചയും അഭേദ്യതയുമാണ് വ്യക്തമാക്കുന്നത്. ഏതൊരു പ്രകൃതി സമ്പർക്കത്തിലും ഒരു ആത്മീയ തത്വം നിറഞ്ഞുനിൽക്കുന്നുവെന്ന് ആ മാമുനി തന്റെ ആത്മകഥയിൽ കുറിച്ച് വെച്ചിരിക്കുന്നു.

മണ്ണിൽ നിന്നും മെനഞ്ഞുണ്ടാക്കിയ ആദാമിന്റെ സന്തതിപരമ്പര ധ്യാനവിഷയമാക്കേണ്ടതായ ധരിത്രിബന്ധുത്വം ആബൂൻ ഗീവറുഗീസ് തന്റെ ആർഷഭാരതസംസ്കൃതിയിലൂടെ ബഥനിയിൽ സംജാതമാക്കി. സന്യാസി മണ്ണിനോട് സഖിത്വം പാലിക്കേണ്ടവനാണെന്ന തത്വം മുണ്ടൻമലയിലെ ആശ്രമനിയമം നിർവ്വഹിച്ചു. മണ്ണിൽനിന്ന് പൊന്ന് വിളയിക്കാൻ ആശ്രമവാസികൾ പരിശ്രമിച്ചു. നിത്യോപയോഗവസ്തുക്കളുടെ ഉത്പാദനം - ചേന, കാച്ചിൽ, കപ്പ, പഴവർഗ്ഗങ്ങൾ, നാരകം, കപ്പളം, കുരുമുളക്, തെങ്ങ്, നെല്ല് - ആ ചങ്ങാത്തത്തിന്റെ പേരിൽ ആശ്രമമണ്ണ് അവർക്ക് സമ്മാനിച്ചു. മണ്ണുമായുള്ള മൈത്രി ആത്മീയ മുന്നേറ്റങ്ങളിലും സന്യാസദർശനങ്ങളിലും പുത്തൻ കാഴ്ചപ്പാടുകൾ ബഥനിക്ക് സമ്മാനിച്ചു. മൺചട്ടി, കാഷായവസ്ത്രം, ശാകാഹാരം, കുടിൽ, മൺകോപ്പ ആദിയായ മണ്ണുല്പന്നങ്ങളുടെ പ്രയുക്തി, പരിത്യാഗം, ലാളിത്യം, ശൂന്യവത്ക്കരണം, നിർമ്മലത, ഇത്യാദി ദർശനപുണ്യങ്ങൾ ക്രിസ്താനുകരണ പ്രക്രിയയ്ക്ക് സമ്മാനിച്ചു. കിഴക്ക് ദർശനാഭിമുഖം ആരാധനാക്രമത്തോടൊപ്പം പ്രകൃതിബന്ധത്തിലും ബഥനി കാത്ത് സൂക്ഷിച്ചു. മണ്ണിന്റെ പരിപോഷണത്തിന് പ്രകാശസ്രോതസ്സുമായുള്ള സംസർഗ്ഗം ബഥനി പ്രാവർത്തികമാക്കി. കിഴക്കോട്ട് തിരിയുക എന്നാൽ ക്രിസ്തുവിലേക്ക് ചായുക എന്ന പൗരസ്ത്യ ദൈവശാസ്ത്രം ബഥനിയുടെ നാനാവിധ മുന്നേറ്റങ്ങളിലും ആബൂൻ ആചാരക്രമമാക്കി. പ്രകൃതി നൽകിയ നിശബ്ദതയും ശുദ്ധതയും കുളിർമയും ബഥനിയുടെ ധ്യാനം, തപസ്സ്, പരിത്രാണം എന്നീ പ്രക്രിയകളിൽ നിർണ്ണായക സ്ഥാനം ചെലുത്തി. പറുദീസായുടെ ദൈവ-മനുഷ്യ - പ്രകൃതി പാരസ്പര്യത, ബഥനി സംസ്ക്കാരം മുണ്ടൻ മലയിൽ സാക്ഷാത്ക്കരിച്ചു. പ്രകൃതിയുടെ കൗദാശിക ഭാവം ഉൾക്കൊണ്ടുകൊണ്ട് ബഥനി, ക്രിസ്തു അനുധാവനത്തിൽ പ്രത്യേകം സഖിത്വം കാത്തു സൂക്ഷിച്ചു.

**ബഥനി, പ്രകൃതിചികിത്സാ കേന്ദ്രം**

മാർ ഈവാനിയോസ് എന്ന പ്രകൃതിസ്നേഹിയുടെ ബഥനി സംസ്ക്കാരം കേരളക്കരയിൽ ദ്രുതഗതിയിൽ പ്രചുരപ്രചാരം സിദ്ധിച്ചു. ആത്മീയൗഷധാലയമായ ബഥനിയുടെ അഷ്ടഅപ്പസ്തോലികചര്യകളുടെ ബഹുവിധ സേവനങ്ങൾ ദൈവജനത്തിന് സംലഭ്യമായി. അവളുടെ അതുല്യവ്യവഹാരമായി ആതുരസേവനമേഖലയിൽ പ്രകൃതിസ്നേഹത്തിന്റെ ഭൂഷണത്തിൽ ഒരു പ്രകൃതിചികിത്സാകേന്ദ്രം 1976-ൽ അനന്തപുരിയിൽ സ്ഥാപിതമായി. പ്രകൃതിയാൽ സൗഖ്യം (*Nisargena Saukhyam*) എന്ന ആപ്തവാക്യത്തിലധിഷ്ഠിതമായി മാനവർക്ക് പ്രകൃതിതൻ ചൂടും ചൂരും പകർന്ന് നൽകാൻ ബഥനി സേവനസന്നദ്ധയായി. ഉത്പത്തി ചരിത്രത്തിലെ മാനവന്റെ മണ്ണ് സംസ്ക്കാരത്തിന്റെ സാഫല്യം കടന്നുവരുന്നവർക്ക് സൗകര്യപ്പെടുത്തുകയാണിവിടെ. ആധുനിക ലോകത്തിന് പ്രകൃതിലാവണ്യത്തിന്റെ അഭിനിവേശം നൽകുവാൻ പ്രസ്തുത കേന്ദ്ര ഔത്സുക്യം കാണിക്കുന്നു. പ്രകൃതിയുടെ ജീവിതോന്മുഖതയുടെ ക്രീയാത്മകതയും സർഗ്ഗാത്മകതയും അധിഷ്ഠിതമാക്കി സമഗ്രമായ ഒരു സുഖചികിത്സാ രീതിയാണ് ഇവിടെ സംവിധാനം ചെയ്യപ്പെടുന്നത്. ജൈവഘടകങ്ങളായ മണ്ണ്, ജലം, സൂര്യതാപം എന്നിവയുടെ ജീവദായകമായ സൗഖ്യദായകത്വം ഉൾക്കൊണ്ടുകൊണ്ട് പൂർണ്ണതയുടെ ഒരു ജീവിത മുന്നേറ്റമാണിവിടെ ലക്ഷ്യം വച്ചിരിക്കുന്നത്. പ്രകൃതിതൻ നൈസർഗ്ഗികപ്രഭാവം തിരിച്ചറിയുകയും അതിലേക്ക് മടങ്ങിപ്പോകുകയുമാണ് പ്രകൃതി ചികിത്സാകേന്ദ്രം ഉറപ്പുവരുന്നത്. അവളുടെ മാതൃവാത്സല്യത്തിന്റെ പരിപാലനവും സൗഖ്യദായകത്വവും ഇവിടെ അനുഭവവേദ്യമാക്കുകയാണ്. പ്രകൃതിയോടൊപ്പമുള്ള സഹഗമനം സൃഷ്ടിതൻ ഉദ്ദിഷ്ടമാർഗ്ഗമെന്ന് ഇവിടെ പരിചയിച്ചറിയുകയാണ്.

2021 മാർച്ച് 18 ന് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവയുടെ മഹനീയ സാന്നിദ്ധ്യത്തിൽ പറുദീസായനുഭവത്തിന്റെ സ്പന്ദനമായി നവീകരണ സൗധം വിശുദ്ധീകരിക്കപ്പെട്ട് പൊതുജനനന്മയ്ക്കായി സമർപ്പിച്ചു. ക്രിസ്തുവെന്ന ബുദ്ധിമാനായ ഭിഷഗ്വരന്റെ സൗഖ്യശുശ്രൂഷയ്ക്ക് പ്രകൃതിയോടൊപ്പം അവിരാമവൃത്തിയിൽ, ബഥനി പ്രകൃതിചികിത്സാകേന്ദ്രവും പ്രവർത്തനസജ്ജമായിരിക്കുന്നു. മാനവനിലെ ദൈവീകചൈതന്യവും പ്രകൃതിയുടെ സൗഖ്യദായകത്വവും (*Sarvotham Vaidyo Nisargathaha*) ഇവിടെ സമഞ്ജസമായി സംയോജിപ്പിച്ചിരിക്കുന്നു. പാരമ്പര്യം, സംസ്ക്കാരം, ആത്മീകം ഇത്യാദി വൈശിഷ്ട്യതകളെ ഇവിടെ യോജിപ്പിക്കുന്നു. സമഗ്രതയുടെ അന്വേഷകരായി അതിഥികൾ വീക്ഷിക്കപ്പെടുന്നു. ശാരീരികം, മാനസികം, ആത്മീകം എന്നിവയുടെ സംയുക്തത ഇവിടെ ലഭ്യതയാകുന്നു. ആധുനിക ജീവിത ക്രമങ്ങളിലെ വികലമായ താളപ്പിഴകളിൽ സംഭവ്യമാകുന്ന വ്യതിചലനങ്ങളിൽ നിന്നുള്ള വീണ്ടെടുപ്പാണിവിടെ ലക്ഷ്യമാക്കുന്നത്. യോഗ എന്ന ഭാരതീയ ശിക്ഷണക്രമത്തിലൂടെ ഒരു യോജിപ്പിന്റെ ജീവിതശൈലി പ്രദാനം ചെയ്യുന്നു. നിശബ്ദതയിലും പ്രകൃതി ലാവണ്യ അനുഭൂതിയിലും ആത്മാവിന്റെ ഉൾക്കാമ്പിലേക്കുള്ള തീർത്ഥയാത്ര ഇവിടെ സംലഭ്യമാക്കുന്നു. സൗകര്യപ്രദമായ താമസസൗകര്യങ്ങൾ, പ്രകൃതിയുടെ ഭക്ഷണരീതികൾ, പ്രാർത്ഥനാമുറികൾ, പ്രകൃതിസൗന്ദര്യാസ്വാദനത്തിൽ വിശ്രമവേളകൾ ഇത്യാദി ക്രമീകരണങ്ങളും ഇവിടെ ക്രമപ്പെടുത്തിയിരിക്കുന്നു.

**ഇവിടെ ലഭ്യമായ ചികിത്സാരീതികൾ :**

- യോഗാ ചികിത്സ (Yoga Therapy)
- പ്രകൃതി ചികിത്സാരീതികൾ (Naturopathy Treatment)
- ഫിസിയോതെറാപ്പി (Physio Therapy)
- സൂചി ചികിത്സ (Acu Therapy)
- കാന്തചികിത്സ (Magneto Therapy)
- ഭക്ഷണക്രമീകരണം(Diet Therapy)
- തിരുമ്മൽ (Massage)

*കൂടുതൽ വിവരങ്ങൾക്ക്:*

8089407546, 2530885, 2530624

## VIII BETHANY NAVAJEEVAN PROVINCIAL COUNCIL MEMBERS


Fr. Mathew Jacob Thiruvalil OIC
*Provincial Superior*


Fr. Cyril Anand OIC
*I Councillor*


Fr. John Christopher OIC
*II Councillor*


Fr. Thomas Prasanth OIC
*III Councillor*


Fr. Isaac Parackal OIC
*IV Councillor*


Fr. Sajan Thomas OIC
*Provincial Procurator*


Fr. Danniel Mannil OIC
*Provincial Secretary*

## VIII BETHANY NAVAJYOTHY PROVINCIAL COUNCIL MEMBERS


Fr. George Joseph Ayyaneth OIC
*Provincial Superior*


Fr. Varghese Kaipanaduka OIC
*I Councillor*


Fr. Joseph Noble OIC
*II Councillor*


Fr. Abraham Prasad Chirayil OIC
*III Councillor*


Fr. Dipin Joseph Varambunkal OIC
*III Councillor*


Fr. Jacob Varghese Eettithadathil OIC
*Provincial Procurator*


Fr. Antony Njerinjampally OIC
*Provincial Secretary*

